രണശാസ്ത്ര പാരീണതയെ മാത്രമല്ല പൂർവ്വഗ്രന്ഥങ്ങളിൽ ഉള്ള പരിചയത്തേയും വിശദമാക്കുന്നുണ്ടു്. എന്നാൽ ഹിന്ദുസ്ഥാനി കീർത്തനങ്ങളിൽ പ്രയോഗിച്ചിരിക്കുന്ന ഭാഷ കേവലം സംഭാഷണസരണിയിലുള്ളതത്രേ. ഈ പാട്ടുകളിലെ രാഗങ്ങളിൽ അനേകങ്ങളും കേവലം ഹിന്ദുസ്ഥാനിപദ്ധതിയിലുള്ള ഗാനരീതിയിൽ ഉള്ളവയും ത്യാഗരാജയ്യർ മാത്രമല്ല തെന്നിന്ത്യയിലെ മററു സംഗീത വിദ്വാന്മാരും പ്രയോഗിച്ചിട്ടില്ലാത്തവയും ആയ അപൂർവ്വരാഗങ്ങളും ആകുന്നു. ഈ കൂട്ടത്തിൽ "ധ്രുവപദ്" "ടപ്പാ" "ഖ്യാൽ" എന്ന സാഹിത്യങ്ങളും കൂടി ഉണ്ടു്.

ഹിന്ദുസ്ഥാനിസാഹിത്യത്തിൽ അവിടത്തേക്കു ഇത്രയധികം പരിചയം ലഭിച്ചതു് മഹമ്മദീയരായ രണ്ടു ഗായകന്മാരുടെ പരിചയത്താലും ആയിരുന്നിരിക്കണം. ഇവരിൽ ഒരാളായ തഞ്ചാവൂർ സുലൈമാൻകാദർ സ്വരഭിത്വായനയിൽ വിദഗ്ദ്ധൻ ആയിരുന്നു; ഇദ്ദേഹത്തിനു ൧൦൦൯-മാണ്ടു കർക്കടകമാസത്തിൽ ൨൫൦ പണം ശമ്പളം പതിച്ചുകൊടുത്തു. ഹിന്ദുസ്ഥാനി മുതലായതു പാടിവന്ന തഞ്ചാവൂർ രംഗയ്യങ്കാർക്കു ൧൦൦൮-മാണ്ടു മകരമാസം മുതൽ ൨൦൦ പണം ശമ്പളം പതിച്ചുകൊടുത്തിരിക്കേ ൧൦൦൯-മാണ്ടു കർക്കടകമാസത്തിൽ ൫൦ പണം കൂട്ടി ൨൫൦ പണം ശമ്പളമാക്കി. അലാവുദീൻ എന്ന മററെ പട്ടാണിഗായകനു് ൧൦൧൪-മാണ്ടിൽ ൧൨൫ പണം ശമ്പളം പതിച്ചുകൊടുത്തു. ഇവർ, തിരുവനന്തപുരത്തു വരുംമുൻപെ, തഞ്ചാവൂർ രാജവംശത്തെ ആശ്രയിച്ചു പാർത്തുവന്നിരുന്നു.

## പദങ്ങൾ.

പദങ്ങൾ എന്ന ഇനത്തിലുള്ള കൃതികൾ ശൃംഗാരവിഷയകങ്ങൾ ആകുന്നു. പദം എന്ന പേരു് എന്തുകാരണത്താൽ ഇവയ്ക്കു് സിദ്ധിച്ചു എന്നു ഗ്രഹിക്കാൻ എനിക്കു കഴിവുണ്ടായില്ല. ഇവയുടെ പ്രയോഗം ക്ഷേത്രങ്ങളിലുള്ള ദേവദാസിമാരുടെ നാട്യാഭിനയത്തിൽ ആകുന്നു. സംഗീതശാസ്ത്രവും ഭരതശാസ്ത്രവും സഹോദരങ്ങൾ ആണല്ലൊ. പൂർവ്വതിരുവിതാംകോടു് ആയ ഇടനാട്ടിലും നാഞ്ചിനാട്ടിലും ഉള്ള ക്ഷേത്രങ്ങളിൽ എല്ലാം

പാണ്ഡ്യദേശത്തിലും ചോളദേശത്തിലും എന്നപോലെ ദേവദാസിമാരെ നിയോഗിച്ചിട്ടുണ്ട്. ഇവരുടെ നാട്യാഭിനയങ്ങളേയും പൂർവ്വതിരത്തിൽ ഉള്ള വയോളം ഉൽകൃഷ്ടനിലയിൽ ആക്കുന്നതിനും നമ്മുടെ തമ്പുരാൻ ശ്രമിച്ചിരുന്നു. ഈ നാട്യകലയിൽ തമ്പുരാന്നു് ഉണ്ടായിരുന്ന പ്രീതിയുടേയും ഉത്സാഹത്തിൻേറയും ഉദാഹരണങ്ങൾ ആയി അനേകം ലക്ഷ്യങ്ങൾ കാണുന്നു. ഈനാട്ടിലെ നാട്യകലയെ നന്നാക്കാനായി വരുത്തപ്പെട്ട ആൾ ആകുന്നു വടിവേലു എന്ന പണ്ഡിതൻ. ഇദ്ദേഹം ത്യാഗരാജയ്യരുടെ സമാനകാലീനൻ ആയ ദീക്ഷിതരുടെയും എന്ന ഭാഗവതരുടെ മുഖ്യശിഷ്യനും ഫിഡിൽ വായനയിൽ അതിസമർത്ഥനും ആയി പ്രസിദ്ധപ്പെട്ട ഒരു നാട്യാചാര്യൻ ആയിരുന്നു. ഇദ്ദേഹത്തിനും സഹായികളായ പൊന്നയ്യാ, പഴനിയാണ്ടി, മുതലായവൎക്കും ഇവിടെ സ്ഥിരമായി ശമ്പളംകൊടുത്തു ഇവരെ കൊട്ടാരത്തിൽ ജോലിക്കാക്കി. ഇദ്ദേഹത്തിനു നൂറുരൂപായ്ക്കുമേൽ ശമ്പളം ഉണ്ടായിരുന്നു. ഇദ്ദേഹം ഉണ്ടാക്കീട്ടുള്ള തെലുങ്കുകീർത്തനങ്ങളും വൎണ്ണങ്ങളും തില്ലാനാക്കളും തെന്നിൻദ്യാ ഒട്ടുക്കു സുപ്രസിദ്ധങ്ങൾ ആകുന്നു. നാട്യകലയ്ക്കായിട്ടാകുന്നു പദങ്ങൾ എന്ന ഇനത്തിലുള്ള പാട്ടുകൾ കല്പിച്ചുണ്ടാക്കിയതു്. ഈ ഇനത്തിലായി ആകെ ൬൭ പാട്ടുകൾ ഉള്ളതിൽ ൫൦ സംസ്കൃതഭാഷയിലും ൭ തെലുങ്കുഭാഷയിലും ആകുന്നു. ശേഷമുള്ള ൧൦ എണ്ണവും മണിപ്രവാളത്തിൽ ആകുന്നു. ഈ മണിപ്രവാളപദങ്ങൾ തിരുവിതാംകോട്ടുസംസ്ഥാനത്തിൽ മാത്രമല്ല കൊച്ചിയിലും മലബാറിലും സംഗീതവാസനയുള്ള ആളുകൾ മിക്കവരും പാടിവരുന്നു. മദ്രാസ്പ്രസിഡൻസിയിൽ മററു ജില്ലകളിലുള്ള അനേകം "ദേവരടിയാർകൾ" പോലും ഈ മണിപ്രവാളപദങ്ങളേയും സംസ്കൃതപദങ്ങളേയും നാട്യാഭിനയത്തിനു അതിവിശിഷ്ടങ്ങളായി കൈക്കൊണ്ടിരിക്കുന്നു. ഇവയെല്ലാം വിരഹിണിയായ ഒരു നായിക സ്വാവസ്ഥയെസഖിയോടു പറഞ്ഞുകേൾപ്പിക്കുന്നവയോ നായകൻെറ നേൎക്കു സഖിയെ ദൂതിയായി പറഞ്ഞയക്കുന്നവയോ ആയുള്ളവയാണു്. ഇത്രത്തോളം ശൃംഗാരപ്രധാനങ്ങളായിരുന്നാലും വാസ്തവത്തിൽ ഇവ ലൌകികങ്ങളായ ശൃംഗാരങ്ങൾ അല്ല. ഇവയെ നിൎമ്മിച്ച തമ്പുരാൻ തന്നെ വിരഹിണിയായ നായികയായി ഭാവിച്ചു കൊണ്ടു് ശ്രീപത്മനാഭസായുജ്യത്തെ പ്രാപിക്കാൻ ഉത്കണ്ഠതയോടുകൂടി തൻെറ

നായകനായ പത്മനാഭനെ പുരസ്കരിച്ച് നിവേദനം ചെയ്യുന്ന സങ്കടങ്ങൾ ആകുന്നു ഈ പദങ്ങളിലെ വിഷയം. ഗീതാഗോവിന്ദത്തിനുള്ള ശ്രദ്ധാർഹങ്ങൾ എല്ലാം ഇവയ്ക്കും കല്പിക്കാവുന്നതാണ്. ഈ കൂട്ടത്തിൽ ഉൾപ്പെടുത്താവുന്നതായ ഒരു പാട്ട "പന്നഗേന്ദ്രശയന" (No. 151) എന്നു തുടങ്ങുന്ന പ്രസിദ്ധ രാഗമാല ആകുന്നു. ഇതിൽ ൮ ചരണങ്ങൾ ഉണ്ട്. ആദ്യത്തെ ചരണം വിരഹിണിക്കു സന്ധ്യാകാലത്തു തോന്നുന്ന അവസ്ഥയേയും എട്ടാമത്തെ ചരണം പ്രാതഃകാലത്തിലെ അവസ്ഥയേയും വിവരിക്കുന്നു. തദനുരൂപമായി ആദ്യത്തെ ചരണം സന്ധ്യാകാലരാഗമായ ശങ്കരാഭരണത്തിലും എട്ടാമത്തെ ചരണം പ്രാതഃകാല രാഗമായ ഭൂപാളത്തിലും ഇടയ്ക്കുള്ളവ അതാതു യാമത്തിനു യോജിച്ചവയും ആയിരിക്കുന്നു.

### വർണ്ണങ്ങൾ.

വർണ്ണം എന്നവാക്കിന്റെ അർത്ഥം അക്ഷരം എന്നാണല്ലൊ. വർണ്ണം എന്ന ജനുസ്സിലുള്ള പാട്ടുകൾക്കു ഈ പേരു വളരെ ചേർന്നതാകുന്നു. എന്തുകൊണ്ടെന്നാൽ കീർത്തനത്തേയൊ പദത്തേയൊ പോലെയുള്ള സാധാരണകൃതികളുടെ രചനാ സംഗീതസാഹിത്യം ഉണ്ടാക്കാൻ വാസനയുള്ള ഏവന്നും ശക്യമാകാം; എന്നാൽ സംഗീതശാസ്ത്രത്തിൽ അത്യന്തം നൈപുണ്യവും വശ്യവചസ്കതയും കൂടിച്ചേർന്നിട്ടില്ലാത്ത ഒരുത്തനു വർണ്ണം ഉണ്ടാക്കുന്നതിനു തീരെ അസാദ്ധ്യം തന്നെ. എന്തെന്നാൽ വർണ്ണസാഹിത്യത്തിനുള്ള അക്ഷരങ്ങളിൽ അധികാംശം സ്വരാക്ഷരങ്ങൾ ആയി തന്നെ ഇരിക്കണം; ഇവ സാഹിത്യത്തിന്റെ അർത്ഥത്തിൽ ആകട്ടെ സംഗീതത്തിനു വേണ്ട നിറുത്തലുകളിൽ ആകട്ടെ ദോഷം ജനിപ്പിക്കാതേയും ഇരിക്കണം. വർണ്ണങ്ങളുടെ രചന സംഗീതസാഹിത്യത്തിന്റെ പരമകാഷ്ഠയെ കാണിക്കുന്നു.

ഇവ ചൗകവർണ്ണങ്ങൾ എന്നും താനവർണ്ണങ്ങൾ എന്നും രണ്ടുവിധം ഉണ്ടു താനവർണ്ണങ്ങളിൽ സാഹിത്യം വളരെ കുറവാണ്. അവ ഗായകന്റെ സാമർത്ഥ്യത്തിന്ന് തക്കവണ്ണം ഗാനത്താൽ പുഷ്ടിയാക്കപ്പെടേണ്ടവയേയുള്ളൂ. ഈ ജനുസ്സിൽ രണ്ടു വർണ്ണങ്ങൾമാത്രമേ കല്പിച്ചുണ്ടാക്കീട്ടുള്ളൂ; ഇവയിലെ സാഹിത്യം തെലുങ്കുഭാഷയിൽ ആണ്.

ചൗകവൎണ്ണസാഹിത്യങ്ങളിൽ സാധാരണകീൎത്തനങ്ങളിൽ എന്നപോലെ ആദ്യം പല്ലവിയും. അതിനെത്തുടൎന്നു അനുപല്ലവിയും ഉണ്ടു്. അതു കഴിഞ്ഞാൽ അതിദീൎഘമായ ഒരു ഭാഗവും ഉണ്ടു. ഇതിനെ തുടൎന്നു നാലൊ അഞ്ചൊ പാദങ്ങൾ ഉള്ള ഒരു ചരണവും ഒടുവിൽ ഒരു ചരണപരിപൂൎത്തിയും കാണുന്നു. ഈ പാദങ്ങളും ഒന്നിനൊന്നു ദൈൎഘ്യം കൂടിയവയായിരിക്കുന്നു. ചൗകവൎണ്ണങ്ങളുടെ ഘടനയാകുന്നു സംഗീതജ്ഞാനത്തിലും കവിതയിലും പാരമ്യത്തെ വ്യക്തമാക്കുന്നതു്. കല്പിച്ചുണ്ടാക്കിയ ചൗവൎണ്ണങ്ങളെ അതിശയിക്കുന്നവയായി ഉള്ള വൎണ്ണങ്ങൾ തെന്നിന്ത്യയിൽ മാത്രമല്ല ഉത്തരഇന്ത്യയിലും ചുരുക്കമാണെന്നാണു് കേൾവി. മുൻ പറഞ്ഞതുപോലെ സ്വരാക്ഷരങ്ങളുടെ ബാഹുല്യത്തിനു പുറമെ രാഗനാമധേയവും ഇടയ്ക്കു വന്നിട്ടുണ്ടു. ഇവയിൽ "ഇന്ദുമുഖിനിശമയ" എന്ന ശങ്കരാഭരണവൎണ്ണം മണിപ്രവാളത്തിലും "സാമി നിന്നെ" എന്ന വൎണ്ണം തെലുങ്കുഭാഷയിലും ആകുന്നു; ശേഷം ൧൭ വൎണ്ണങ്ങൾ സംസ്കൃതഭാഷയിൽ ആകുന്നു. വിഷയത്തെപ്പററി നോക്കുന്നതായാൽ ഇവയിൽ ആറു സ്തവവൎണ്ണങ്ങളും ൧൪ ശൃംഗാരവൎണ്ണങ്ങളും ആകുന്നു.

## പ്രബന്ധങ്ങൾ.

"കാലക്ഷേപം" എന്ന പേരിനാൽ ഹിമവൽസേതുപൎയ്യന്തം ഇപ്പോൾ അറിയപ്പെട്ടിരിക്കുന്ന 'ഹരികഥാ കാലക്ഷേപം' കേവലം മഹാരാഷ്ട്രരാജ്യത്തിൽ ജനിച്ചതാകുന്നു. പാട്ടുകളോടുകൂടി ഘടിപ്പിച്ചു് ഈശ്വരാകഥാപ്രസംഗംചെയ്തു് ശ്രോതാക്കളിൽ ഈശ്വരഭക്തിയെ ജനിപ്പിക്കുന്ന ഈ പന്ഥാ അക്കാലത്തു തിരുവനന്തപുരത്തിൽ നടപ്പായിരുന്നില്ല. യഥാൎത്ഥഭാഗവതരായ അനന്തപത്മനാഭഗോസ്വാമികൾ അന്നു് തഞ്ചാവൂർ രാജ്യം ആണ്ടിരുന്ന ശരഭോജി രാജാവിൻെറ രാജസദസ്സിൽ മുന്നണിയിൽ ചേൎന്ന ഒരാൾ ആയിരുന്നു നമ്മുടെ തമ്പുരാൻ ഈ ഗോസ്വാമികളെ ൧൦൧൧-മാണ്ടിടയ്ക്കു ക്ഷണിച്ചുവരുത്തി ഈ പുതിയ മാൎഗ്ഗത്തിൽ ഉള്ള ഭഗവൽകഥാപ്രസംഗത്തെ സ്വനഗരത്തിൽ നടപ്പാക്കി; ഇദ്ദേഹത്തിനു ൧൧൦ രൂപയും ഇദ്ദേഹത്തിൻെറ സഹഗായകന്മാരും മേളക്കാരും ആയ നാലുപേൎക്കു ൧൨½ രൂപ വീതവും ൧൦൧൧ കുംഭം ൧൩- മുതൽ വലിയകൊട്ടാരത്തിൽ ശമ്പളം പതിച്ചുകൊടുത്തു.

അക്കാലത്ത് ൧൦൦ രൂപ ശമ്പളമുള്ള ശിമയുദ്ദ്യോഗസ്ഥന്മാർ തന്നെയും ഒററക്കൈവിരൽകൊണ്ടു എണ്ണാവുന്നവരേയുള്ളു. മേരുസ്വാമികഠം എന്ന് സാധാരണമായി വിളിച്ചുവരുന്ന അദ്ദേഹത്തിൻെറ ഗാനാമൃതം നിമിത്തം "കോകിലകണ്ഠർ" എന്ന സ്ഥാനപ്പേരു അദ്ദേഹത്തിനു കല്പിച്ചു കൊടുത്തു; അദ്ദേഹത്തെ സ്വഗുരുവായി വരിച്ച് സംഗീതസാഹിത്യകലകളിൽ ഉത്തരോത്തരം സ്വയം മേന്മയെ ലഭിച്ചതുകൊണ്ട് അദ്ദേഹത്തിൻെറ ഒരു പടം എഴുതിച്ചു അതിനെ വന്ദിച്ചുവന്നു. അന്നും ഇന്നും എന്നും ഗുരുപൂജയ്ക്കായി ഖ്യാതിപ്പെട്ടവരാകുന്നു നമ്മുടെ മഹാരാജാക്കന്മാർ. വലിയതമ്പുരാൻ തിരുമനസ്സുകൊണ്ട് പതിവായി അമൃതേത്തു കഴിക്കുന്ന ശാലയ്ക്കകത്ത് പൂർവ്വമഹാരാജാക്കന്മാരുടെ പടങ്ങളോടൊന്നിച്ചു ഈ പടം ഇന്നും ആ ശാലയെ അലങ്കരിച്ചിരിക്കുന്നു; എന്നുതന്നെയുമല്ല ഇന്നും അദ്ദേഹം ഒരു കുലഗുരുവായി പൂജിക്കപ്പെട്ടുവരുന്നു. ഈ പരമഭാഗവതൻെറ വംശ്യർ ഇപ്പോഴും തിരുവനന്തപുരത്തു ഉണ്ട്. ഈ കഥാപ്രസംഗത്തിലേക്കായി "കുചേലോപാഖ്യാനം" "അജാമിളോപാഖ്യാനം" എന്നീ രണ്ടു ഗ്രന്ഥങ്ങഠം കല്പിച്ചു നിർമ്മിച്ചിട്ടുണ്ട്. ഇവയിൽ മഹാരാഷ്ട്രപദ്ധതിയിലുള്ള രാഗങ്ങഠം അധികമായി പ്രയോഗിച്ചിരിക്കുന്നു. ഇവയിലുള്ള ശ്ലോകങ്ങളുടെ കൂട്ടത്തിൽമഹാരാഷ്ട്രഭാഷയ്ക്കു പ്രത്യേകമായുള്ള "അഭംഗ" "ദിണ്ഡി" എന്നീ വൃത്തങ്ങളിലുള്ള ശ്ലോകങ്ങളും ഉണ്ട്.

"കല്പിച്ചുണ്ടാക്കിയ കുചേലൊപാഖ്യാനം തിരുമുമ്പിൽവെച്ചു പ്രബന്ധംചെയ്യ തഞ്ചാവൂർ മേരുഗോസ്വാമിക്കു ൧൦൧൩ തൈ ൨൭നു- കൈവഴി ചെല്ലുംവകയിൽ നിന്നും കൊടുത്തവീരചങ്ങല ഉരു രണ്ടും സരപ്പള്ളി ഉരു ഒന്നും സാൽവ ഉരുരണ്ടും നിക്കി പണമായി കൊടുത്തതാകപണം൩൫൦൦: വീണവായിച്ച ചോളപുരം രഘുനാഥരായക്കു കൊടുത്തതാക പണം ൧൭൦൦" ഇങ്ങനെയാകുന്നു റിക്കാഡിൽ കാണുന്നതു. അതുകൊണ്ട് ഈ ആഖ്യാനം൧൦൧൩-മാണ്ടു ഉണ്ടാക്കിയതായിരിക്കണം.

ഠം രണ്ടു പൂൎണ്ണഗ്രന്ഥങ്ങഠംക്കും പുറമെ മററൊരു പ്രബന്ധം കൂടി കല്പിച്ചുണ്ടാക്കീട്ടുണ്ട്. ഇതു സർവ്വോപരി അധിപ്രധാനംആകുന്നു.

"ശ്രീമാധവൻെറ ചരിതങ്ങഠം കഥിപ്പതിന്നു
കാമം സമർത്ഥനഹമെന്നതുരസ്പതല്ലാ;

സീമാവിഹീനദുരിതക്ഷതയേതദീയ
നാമാങ്കകീർത്തനമൃതേപരമെന്തുപായം"
"സന്താപത്തെയൊഴിപ്പതിന്നുജഗതാമസ്സിൻപുരേമേവുമ
ച്ചെന്താർമാനിനികാന്തനായ ഭഗവാൻതന്നാലയത്തിൽ പരം
ചാരം ചേർന്ന വിളങ്ങുമുത്സവയുഗം പ്രത്യബ്ദമുണ്ടുത്തമം
സന്തഃകൌതുകമോടു കേൾക്കണമിദം തെല്ലിങ്ങു ചൊല്ലാമഹം"

ഇപ്രകാരമാകുന്നു ഇതിന്റെ ഉപോത്ഘാതത്തിൽ പറഞ്ഞിരിക്കുന്നത്. മലയാളത്തിൽ ഉണ്ടാക്കിയ ഉത്സവപ്രബന്ധം ആദ്യമായി തിരുമുമ്പിൽവെച്ചു പാടിയ പാലക്കാട്ടു പരമേശ്വരഭാഗവതർ മുതൽപേർ രണ്ടുക്ക കസവിട്ട തുപ്പട്ടാവും ൩൦൦ രൂപ രൂപയായി സമ്മാനവും ൧൦൧൯-മാണ്ടു കല്പിച്ചു കൊടുത്തു. ഇദ്ദേഹമാകുന്നു പിന്നീടു അതിവിഖ്യാതരായി ഭവിച്ച തിരുവനന്തപുരത്തെ പരമേശ്വരഭാഗവതർ. ഇതിൽ ൪൨ ശ്ലോകങ്ങളും ൧൩ പാട്ടുകളും അടങ്ങിയിരിക്കുന്നു. ഇതിൽ ഓരൊ പാട്ടും ഓരൊ ദിവസത്തെ ഉത്സവത്തെ വിവരിക്കുന്നു.

തില്ലാനാക്കൾ താളപ്രധാനമായ പാട്ടുകൾ ആകുന്നു.

ഇപ്രകാരം വിശിഷ്ടഗാനങ്ങൾ ഉണ്ടാക്കിയ തമ്പുരാൻ ഇവയ്ക്കു് പ്രചാരം വരുത്തിയാൽ മാത്രമേ ഫലവത്ത് ഉള്ളു എന്നു കരുതി തനിക്കുതന്നെ വിശിഷ്ടങ്ങളായി തോന്നീട്ടുള്ള ഓരൊ കീർത്തനവും ഉണ്ടാക്കി തീർന്ന ഉടൻ അവയ്ക്കു അനേകം പ്രതികൾ ഓലയിൽ എഴുതിച്ച് അവയിൽ അടയാളവും വച്ചു ഈ സംസ്ഥാനത്തിലുള്ള പ്രസിദ്ധപ്പെട്ട ഗായകന്മാർക്ക അയച്ചുവന്നിരുന്നു. അങ്ങനെ അയച്ചിരുന്ന ഓലകളിൽ തീയും ചിതലും മററും യഥേച്ഛം ഭക്ഷിച്ചതിൽ പിന്നീടും അവശിഷ്ടങ്ങളായ ഏതാനും ഭാഗങ്ങൾ ഇപ്പോഴും ചിലേടങ്ങളിൽ കാണുന്നു. ഏതാനും കൃതികളെ തഞ്ചാവൂർക്ക അയച്ചു അവിടത്തെ വിദ്വാന്മാരുടെ ഇടയിലും പ്രചാരപ്പെടുത്തീട്ടുണ്ടെന്നുള്ളതു് ഇവ കൊണ്ടുപോയയാൾക്ക ൩൦൦ രൂപാ ചിലവായതായി കണക്കിൽ എഴുതിയിരിക്കുന്നതിൽനിന്നു തെളിവാകുന്നു.

മഹാരാജാ ദിവസേന കാലത്തും രാത്രിയും അമൃതേത്തു കഴിക്കുമ്പോ ൾ എല്ലാം ഭാഗവതന്മാരുടെ പാട്ടുകൾ മുമ്പില്ല നടപ്പുണ്ട്. ഇന്നും നട പ്പുണ്ട്. ഈ അവസരങ്ങളിൽ കല്പിച്ചുണ്ടാക്കിയ കൃതികൾ മാത്രമേ പാടാ വൂ എന്നാകുന്നു അന്നുമുതൽക്കേ ഉള്ള ഏർപ്പാട്. പകൽ അമൃതേത്തു സമ യത്തു കീർത്തനങ്ങൾ മാത്രമേ പാടാവൂ; രാത്രി അമൃതേത്തു സമയത്തു കീ ർത്തനങ്ങൾ മാത്രമല്ലാ വർണ്ണങ്ങളും പദങ്ങളും പാടാം. ഇതിനും പുറമെ ഇന്ന പ്രത്യേക ദിവസത്തിൽ ഇന്ന പാട്ടു പാടണം എന്നും നിർബന്ധം ഉണ്ടു. അതുപോലെതന്നെ ശ്രീപത്മനാഭദർശനത്തിനായി ദിവസേന എ ഴുന്നെള്ളുന്നകാലത്തും ഉത്സവങ്ങളിൽ രാവും പകലും എഴുന്നള്ളിപ്പുസമയ ത്തും ഇവയിൽ ഇന്ന കീർത്തനങ്ങൾ അല്ലെങ്കിൽ രാഗങ്ങൾ നാഗസ്വര ക്കാർ വായിക്കണം എന്നും ചട്ടമുണ്ട്. ഇവിടത്തെ രാജസദസ്സിൽ "ഗന്ധ ർവ്വോപമ ഗായകന്മാർ" ഉണ്ടായിരുന്നു. അപ്രകാരം ഉള്ളവരുടെ എണ്ണം ഇപ്പോൾ ചുരുങ്ങിവരുന്നു. വിശിഷ്ടങ്ങളായ ഈ കീർത്തനാദികളെ അവ യുടെ രചയിതാവും അവിടത്തോടൊന്നിച്ചിരുന്ന ഗായകന്മാരും ഭാവരസ പൂർണ്ണമായി എതേതു പന്ഥാവിൽ പാടിവന്നിരുന്നുവൊ ആ പന്ഥാവും ക്രമേ ണ മാഞ്ഞുപോയി വരുന്നു. എന്നുതന്നെയുമല്ല ഇവയ്ക്കനുരൂപം അല്ലാത്ത വിധത്തിലും ഈ സംഗീതകൃതികളുടെ ഉദ്ദേശസാദ്ധ്യത്തിനു ചിലപ്പോൾ വിപരീതമായ പന്ഥാവിലായും ഇവകളെ ചിലർ ഇപ്പോൾ പാടിവരുന്നു. എന്നാൽ ഇപ്പോഴത്തെ കൊട്ടാരംഭാഗവതർമാരുടെ ഗാനരീതി പൂർവ്വപ ന്ഥാവിൽ നിന്നു അധികം മാറിട്ടില്ല. അഥവാ മാറിയിരുന്നാലും ഈ അപ രാധം സഹ്യമായിരിക്കാം. അസഹ്യമായ മറെറാരു സങ്കടം ഇപ്പോൾ ജനി ച്ചിരിക്കുന്നു.

രമണീയങ്ങൾ ആയ അവിടത്തെ കവിതകൾ ഇക്കാലത്തു് ദക്ഷിണ ഇൻഡ്യാ മുഴുവൻ പ്രചാരത്തിൽ ഇരിക്കുന്നു. എന്നാൽ അവയുടെ ജന്മഭൂമി യായ തിരുവിതാംകൂറിൽ അവ ക്രമേണ സ്മൃതപ്രായമായി പോകുന്നുണ്ടു. ജനങ്ങൾക്കു പുതിയ പരിഷ്കാരത്തിലുള്ള മിഥ്യാഭ്രമം ദ്ധ്വാന്തീകരിക്കുവാനാ യി..................കല്പിച്ചുണ്ടാക്കിയ കീർത്തനങ്ങളോടു ചിലർക്കുള്ള താത്പ ര്യക്കുറവുമാത്രം മതിയാകുന്നതാണ്. പുതിയമട്ടാണെന്നു വിചാരിച്ചു ഒര ക്ഷരംപോലും മനസ്സിലാകാത്ത അന്യഭാഷകളിൽ ഉള്ള പാട്ടുകൾ ശ്രമ

പ്പെട്ട് പഠിച്ച് പാടുന്നവരായ നമ്മുടെ ഗായകന്മാരും ഗായികമാരും സ്വാതിതിരുനാൾ മഹാരാജാവിന്റെ..............കൃതികളെ യഥായോഗ്യം ബഹുമാനിക്കാതിരിക്കുന്നതു് ഒരു മഹാപാതകമാണു'.

ഇപ്രകാരമാകുന്നു മിസ്റ്റർ ടി. കെ. വേലുപ്പിള്ള ബി. എ, ബി എൽ. അദ്ദേഹത്തിന്റെ "സാഹിത്യാദർശം" എന്ന പുസ്തകത്തിൽ എഴുതിയിരിക്കുന്നതു്.

അദ്ദേഹം പറയുംപോലെ ഇതു നിശ്ചയമായും മഹാപാതകം തന്നെയാകുന്നു. ഈ സംസ്ഥാനത്തിൽ ൧൦൯൦-മാണ്ടത്തെ കണക്കിൻപടി ൩൨൩ പെൺ പള്ളിക്കൂടങ്ങൾ ഉണ്ടു. അവയിൽ ൭൩,൮൩൨ പെൺകുട്ടികൾ പഠിച്ചുവരുന്നു. അവ ഓരോന്നിലും പാട്ടു പഠിപ്പിക്കാൻ ഓരൊ ഭാഗവതരേയും ഗവർമ്മെണ്ടു് അനുവദിച്ചിട്ടുണ്ടു്. എന്നാൽ ഈ ഭാഗവതന്മാരിൽ അനേകം പേർ ഈ ശ്രവണമധുരങ്ങളും ഐഹികസുഖത്തിനും ആമുഷ്മികസുഖത്തിനും ഉപയോഗപ്പെടുന്നവയും ആയ ദിവ്യഗാനങ്ങളെ ബഹിഷ്കരിച്ചു് തങ്ങൾക്കു തന്നെ അറിയാൻ പാടില്ലാത്ത ഭാഷയിലുള്ള പാട്ടുകളെ പഠിപ്പിക്കുന്നു എന്നു കഴിഞ്ഞ മൂന്നു നാലു കൊല്ലങ്ങളിലായി ജനപ്രതിനിധികളായ മെംബർമാർ ശ്രീമൂലം പ്രജാസഭയിൽ ഗവണ്മെണ്ടിനോടു ആവലാതിപറകയും കല്പിച്ചുണ്ടാക്കിയതായ ഈകീർത്തനങ്ങളെ തന്നെ എല്ലാ പാഠശാലകളിലും പഠിപ്പിക്കാൻ ആജ്ഞാപിക്കണംഎന്നു് അപേക്ഷിക്കയും ചെയ്തിരുന്നു. ഈ പാട്ടുകളിൽ ഏതാനും ചിലതു മാത്രം കൊട്ടാരം ഭാഗവതർമാർ ഇപ്പൊഴും പാടിവരുന്നതു്. അനേകം പാട്ടുകൾ അവർ തന്നെയും പാടികേട്ടിട്ടില്ലാത്തതും ഉണ്ടു്. അവർ പഠിച്ചിട്ടുള്ളതു് കേവലം ഗുരുമുഖത്തിൽ നിന്നുമാത്രം ആകയാൽ അവയിലെ സാഹിത്യത്തെ ശുദ്ധശബ്ദത്തിലായി അവർ ഉച്ചരിക്കുന്നുണ്ടു് എന്നു നിശ്ചയമായി പറയാൻ പാടില്ല. അപശബ്ദമൃഗങ്ങൾ വൈയാകരണകിരാതനെ പേടിച്ചു അഭയം പ്രാപിക്കുന്ന ഗുഹകളിൽ ഒന്നു് ഗായകാനനം ആണെന്നു പ്രസിദ്ധമാണല്ലൊ. ആ സ്ഥിതിക്കു ഭാഷാവ്യുൽപത്തിയില്ലാത്ത ഗായകന്മാർ ഈ കീർത്തനങ്ങളെ ഛിന്നഭിന്നങ്ങൾ ആക്കിയിരുന്നാൽ അതിലേക്കായി അവരെ കുററം പറഞ്ഞിട്ടാവശ്യമില്ല.

ഈ പാട്ടുകൾ ജനങ്ങൾക്കു ആവശ്യപ്പെട്ടിരിക്കുന്നു എന്നും ഇവയില്ലാത്തതുകൊണ്ടു ജനങ്ങൾക്കു സങ്കടം ജനിച്ചിരിക്കുന്നു എന്നും മേൽ പറഞ്ഞ ആവലാതി വെളിവാക്കുന്നുണ്ടല്ലോ. അച്ചടിപ്പും പുസ്തകങ്ങളും പ്രചാരമില്ലാത്തഒരു കാലത്തു ഈ കൃതികളെ ഗുരുമുഖത്തു നിന്നു കേട്ടുമാത്രമേ അഭ്യസിക്കാൻ തരമുണ്ടായിരുന്നുള്ളു. ഈ കൃതികളെ സംഗ്രഹിച്ച് അച്ചടിപ്പിച്ചാൽ വിദ്യാർത്ഥികൾക്ക് എന്നുതന്നെയല്ലാ പാട്ടുപഠിപ്പിക്കുന്ന ഭാഗവതൎക്കുകൂടിയും ഉപകാരമായിതീരും. ഇവയിൽ ഏതാനും ഭാഗങ്ങളെ ഹ്രസ്വമായിട്ട് അച്ചടിച്ച് പ്രസിദ്ധപ്പെടുത്തിയിരുന്നു. അങ്ങനെ ഒരു അച്ചടിച്ചപുസ്തകം ഉണ്ടായിരുന്നു എന്നു കൂടി അറിഞ്ഞിട്ടുള്ളവർ ഇക്കാലത്തു തിരുവനന്തപുരത്തു തന്നെയും ചുരുക്കം പേരേയുള്ളു. ഇവയെ പുസ്തകമായി അച്ചടിക്കാത്തതു് ഒരു വലിയന്യൂനതതന്നെ. ഇവയെ എല്ലാം ചേൎത്തു് ഒരു പുസ്തകമായി അടിക്കുന്നതായാൽ മേൽ പറഞ്ഞ ആവലാതിയുടെ നിവാരണത്തിനു ഒരു ചെറിയ മാൎഗ്ഗം ലഭിക്കും എന്നു കരുതി ഞാൻ തിരുവനന്തപുരം ടൌണിലും പുറമേയും ഏതേതെല്ലാം സ്ഥലത്തു ഇവലഭ്യമായിരുന്നുവോ അവിടങ്ങളിൽ എല്ലാം ചെന്നു അവയെ ശേഖരിച്ചു; അപശബ്ദങ്ങളിൽ നിന്നു ഈ പാട്ടുകളെ വിമോചിപ്പിച്ചു; ഏതാനും ഗായകന്മാരുടെ, പ്രത്യേകിച്ച് തിരുവനന്തപുരത്തിലെ ഒരു പ്രധാനഗായകൻ ആണെന്നു പൗരന്മാരാൽ ഈയിടെ പരസ്യമായ ബിരുദദാനത്താൽ ബഹുമാനിക്കപ്പെട്ട മിസ്റ്റർ രംഗനാഥയ്യരുടെ, സഹായത്തോടു കൂടി അവയെ ഗാനരീതിയിൽ ആക്കി ശരിയായ നിറുത്തലുകളോടു കൂടി വരിവരിയായി അച്ചടിപ്പിക്കത്തക്കവണ്ണം എഴുതിതീൎത്തു. ഇവർ ചെയ്ത ഉപകാരത്തിനായി ഞാൻ സൎവ്വദാ ഇവരോടു കൃതജ്ഞൻ ആയിരിക്കുന്നു.

ഇതിനെ അച്ചടിപ്പിക്കുന്നതിനായി ഗവർണ്മെണ്ടിന്റെ സഹായം അപേക്ഷിച്ചു. വിദ്യാഭ്യാസവിഷയത്തിലും മററ സകലകാൎയ്യങ്ങളിലും ജനങ്ങളുടെ ആവശ്യങ്ങളെ സാധിപ്പിക്കാൻ സദാബദ്ധകങ്കണരായിരിക്കുന്ന ഇപ്പൊഴത്തെ ദിവാൻ അവർകളെ ഞാൻ ഈ വിവരം ഉണൎത്തിച്ചപ്പോൾ അതു് എനിക്കു ഉദയനിദാനമായി ഭവിച്ചു. ഈ മഹാരാജസംഗീതകൃതികൾ മലയാള അക്ഷരത്തിൽ സൎക്കാർ അച്ചുക്കൂടത്തിൽ സൎക്കാർ ചിലവിൽ അച്ചടിച്ച് എന്നെ ഏല്പിക്കണം എന്നു ഗവർൺമെണ്ടു്

ആജ്ഞാപിച്ചു. ഈ ഉദാരസഹായം ലഭിച്ചില്ലെന്നു വരികിൽ ഇപ്പോഠം എങ്കിലും ഈ പുസ്തകം പ്രസിദ്ധപ്പെടുത്താൻ ഇടയാവുകയില്ലായിരുന്നു.

ഇതിലേക്ക ഗവർൺമെണ്ടിൻേറയും, പ്രത്യേകിച്ചും, ദിവാൻ ബഹദൂർ ശ്രീമാൻ എം. കൃഷ്ണൻനായർ അവർകളുടേയും, നേക്ക എനിക്കുള്ള മനഃപൂർവ്വമായ കൃതജ്ഞതയെ മതിയാവുന്നിടത്തോളം വാഗ്രൂപത്തിൽ പ്രകടിപ്പിക്കാൻ വേണ്ട വാഗ്‌വൈഭവം എനിക്കുഇല്ല.

അവിടുന്നു ചെയ്തിട്ടുള്ള ഈ അനുഗ്രഹം പ്രജാഭിലാഷങ്ങളെ സാധിപ്പിക്കുന്നതിന് അവിടുന്ന് സദാ ഉദ്യുക്തരായിരിക്കുന്നു എന്നു തെളിയിക്കുന്നതായ ഉത്തമദൃഷ്ടാന്തങ്ങളിൽ എത്രയോ തുച്ഛമായ ഒന്നേ ആകുന്നുള്ളു.

ഈ ഉത്തമഗാനങ്ങളെ നിലനിറുത്തുന്നതിനുള്ള മാർഗ്ഗം ഈ പുസ്തകപ്രചാരത്താൽ മാത്രം സാധിക്കുന്നതല്ല. ഈ ഗാനങ്ങളെ രചിച്ച ആ മഹാൻ സ്വാശയങ്ങളെ ഏതു പന്ഥാവിൽ പാടിവെളിവാക്കി വന്നിരുന്നുവോ ആവിധം പാടുന്ന രീതിയെ കൂടി നിലനിറുത്താൻ വേണ്ടതെല്ലാം ചെയ്യേണ്ടിയിരിക്കുന്നു. ഈ പന്ഥാവിൽ പരിശീലിച്ചവർ വേഗത്തിൽ ചുരുങ്ങിവരുന്നു എന്നു മുൻപ്രസ്താവിച്ചുവല്ലോ. സംഗീതസാഹിത്യകാരരും അഭിജ്ഞരും ആയ മിസ്റ്റർ ടി. ലക്ഷ്മണൻപിള്ള ബി. എ. തിരുവനന്തപുരത്തു ജൂബിലിഹാളിൽ വച്ച് തിരുവിതാംകോട്ടിലെ സംഗീതത്തെ പററി ഇംഗ്ലീഷിൽ ചെയ്ത പണ്ഡിതോചിതമായ പ്രസംഗങ്ങളിൽ ഏതാദൃശസ്ഥിതിയെ അനുശോചിക്കുകയും കല്പിച്ചുണ്ടാക്കിയ കീർത്തനങ്ങളേയും വർണ്ണങ്ങളേയും മററു പാട്ടുകളെയും എല്ലാം ആ പൂർവ്വഗാനരീതിയിൽ തന്നെ സ്വരപ്പെടുത്തി എഴുതി വയ്ക്കേണ്ടതു ആവശ്യമാണെന്നു പ്രസ്താവിക്കയും ചെയ്തു. ആ പ്രസംഗം നടത്തി ഇപ്പോഠം ഒൻപതു കൊല്ലം കഴിഞ്ഞിരിക്കുന്നു. എന്നിട്ടും അതിലേക്കായി ആരും തന്നെ ഇതേവരെ വേണ്ടവണ്ണം ശ്രമിച്ചിട്ടില്ല. ഞാൻ ഈ പുസ്തകം അച്ചടിക്കുന്നതായി അറിഞ്ഞ ചില കൊട്ടാരം ഭാഗവതന്മാരും ഇതേ അഭിപ്രായം തന്നെ പറയുകയുണ്ടായി. ശ്രമസാദ്ധ്യം ആയിരുന്നാലും അവശ്യം കരണീയമായിരിക്കകൊണ്ടു ഇവിടെയുള്ള പ്രധാനപ്പെട്ട ഭാഗവതർമാരുടെ സഹായത്തോടു കൂടി ഇതിനെ

നിർവഹിക്കാൻ ഞാൻ യത്നിക്കുന്നുണ്ടു് എൻെറ സ്നേഹിതൻ മേല്പറഞ്ഞ മിസ്റ്റർ. രംഗനാഥയ്യർ ഈ പ്രവൃത്തി ചെയ്യുന്നതിനു ആരംഭിച്ചും ഇരിക്കുന്നു.

ഈ പാട്ടുകളെ ഈ സംസ്ഥാനത്തിലുള്ള പെൺപള്ളിക്കൂടങ്ങളിൽ പഠിപ്പിക്കുന്നതിൽ ഉപകരിക്കാനായി ഓരോ ക്ലാസ്സിൻെറയും യോഗ്യത അനുസരിച്ചു ഒരു പരിപാടിയും ഇവിടത്തെ പ്രധാനപ്പെട്ട ചില ഭാഗവതന്മാരുമായി ആലോചിച്ച് ഞാൻ എഴുതിവച്ചിട്ടുണ്ടു.

അതിമധുരങ്ങളും വൈദുഷ്യപ്രഭങ്ങളും ആയ ഈ ഗാനങ്ങളെ ഭാവലയങ്ങളോടു കൂടിയും ജനചിത്തങ്ങൾക്കു രഞ്ജകമായും ഏതു വിധത്തിൽ പാടേണം എന്നു ഈ ഗീതാകാരരായ തമ്പുരാൻ ഉദ്ദേശിച്ചു് അക്കാലത്തെ "ഗന്ധർവ്വോപമഗായകന്മാരെ" കൊണ്ടു് പാടിച്ചു വന്നിരുന്നുവൊ അതേ രീതിയിൽ ഇവയെ പാടുന്നതിന് ശിഷ്യപരമ്പരയാ അഭ്യസിച്ചിട്ടുള്ള ചിലർ എങ്കിലും തിരുവനന്തപുരത്തു ഇപ്പോൾ ഉണ്ടു്. അവർക്കു നല്ലപരിചയം ഉള്ള പാട്ടുകളെ ഫോണഗ്രാഫ് (സ്വനഗ്രാഹി) യന്ത്രത്തിൽ പകർത്തി എടുപ്പിച്ചു് വെക്കുന്നതായാൽ ആ ഗാനരീതിക്കു അനശ്വരത്വത്തെ ജനിപ്പിക്കാൻ കഴിയും. മേൽ പറഞ്ഞതുപോലെ ഇവയെ സ്വരപ്പെടുത്തുന്നതിനും ഇതു് ഉപകരിക്കും.

ഈ പാട്ടുകളുടെ ശരീരബന്ധത്തെ "ഛന്ദഃപദാക്ഷര"ങ്ങളെ ചേർത്തും "പദപദാർത്ഥപ്രകൃതി"കളെ വ്യക്തമാക്കിയും ഇപ്പോൾ ശുദ്ധരൂപമായ പൂർവ്വരൂപത്തിൽ ആക്കിയതു കൊണ്ടു തന്നെ അവയുടെ ഓരോ അംഗത്തിൻെറയും ലാവണ്യാദിഗുണങ്ങൾ സംപൂർണ്ണമായി വെളിയിൽ പ്രകാശിക്കാൻ ഞാൻ ഇടയാക്കിട്ടുണ്ടു്. മേൽപറഞ്ഞ വിധം സ്വനഗ്രാഹി റിക്കാർഡു എടുപ്പിച്ചു് വയ്ക്കുന്നതു് അവയ്ക്കു് ജീവനേയും ജനിപ്പിക്കും. ശരീരോദ്ധാരണത്തിന് ഉദാരസഹായം നല്കിയ തിരുമനസ്സിലെ ഗവർൺമെണ്ടു് തന്നെ ഈ പ്രാണോദ്ധാരണപ്രവൃത്തിയും യഥാകാലം നടത്തിക്കും എന്നു ഞാൻ ആശംസിക്കുന്നു.

വലിയകൊട്ടാരത്തിലെ ഗ്രന്ഥപ്പുരയിൽ പോലും, മൂന്നു പ്രബന്ധങ്ങൾ, വർണ്ണങ്ങൾ, മധ്യമകാലകീർത്തനങ്ങൾ, ഹിന്ദുസ്ഥാനിസാഹിത്യങ്ങൾ ഇവ മാത്രമേയുള്ളൂ. "ഹിന്ദുസ്ഥാനിസാഹിത്യങ്ങൾ" കൊട്ടാരം ഗ്രന്ഥപ്പുരയിൽ

മാത്രമേ പൂൎണ്ണമായി ഉണ്ടായിരുന്നുള്ളു. "കീൎത്തനങ്ങ"ളിൽ മിക്കവയും അനേകം പേരോടു ചോദിച്ചാകുന്നു അറിയേണ്ടി വന്നതു്. ഇക്കൂട്ടത്തിൽ തിരുവനന്തപുരത്തു് പുത്തൻതെരുവിൽ ചിലരുടെ പക്കൽ നിന്നു മൂന്നു പഴയ ഗ്രന്ഥങ്ങൾ കിട്ടി. ഇവ ഓരോന്നിലും സ്ഖലിതങ്ങളും പദദോഷങ്ങളും ധാരാളം ഉണ്ടായിരുന്നതു കൊണ്ടു് ഇവയെയെല്ലാം ചേൎത്തു ഒത്തുനോക്കി (?) ശരിയായ രൂപം സമ്പാദിക്കുന്നതിൽ അസാമാന്യമായ അധ്വാനം വേണ്ടിവന്നു. ഈ ഗ്രന്ഥങ്ങളുടെ ഉടമസ്ഥന്മാർ ഇവയെ സദയം വായ്പു് തന്നതിനായി അവരോടും വായ്പുവാങ്ങിച്ചു തന്ന ഗവർൺമെണ്ട് അസിസ്റ്റണ്ട് ട്രാൻസ്ലേറ്റർ മ. രാ. രാ. എൻ. കൃഷ്ണയ്യർ ബി. എ., ബി. എൽ. അവർകളോടും എനിക്കുള്ള കൃതജ്ഞതയെ അറിയിച്ചു കൊള്ളുന്നു. മററുള്ളവയെല്ലാം വേറെ സ്ഥലങ്ങളിലും ലഭ്യം ആയിരുന്നു. ഗ്രന്ഥപ്പുരയിലുള്ള പുസ്തകങ്ങളെ നോക്കി എന്റെ ഗ്രന്ഥസമുച്ചയത്തെ തിരുത്തിക്കൊള്ളുന്നതിനു ഗ്രന്ഥപ്പുരയിലെ മേലധികാരിയായ മിസ്റ്റർ നാണുപിള്ള ശാസ്ത്രികൾ സദയം അനുവദിച്ചതായ ഉപകാരത്തിനായി ഞാൻ കൃതജ്ഞനായിരിക്കുന്നു.

To ഈ പാട്ടുകളെ ആധുനികരീതിയിൽ വരിവരിയായി ചേൎത്തു് എഴുതുന്നതിലേക്കു അവയെ പാടി കേൾക്കേണ്ടതു് ആവശ്യമായിരുന്നു. എനിക്കു സംഗീതത്തിൽ പരിചയം ഇല്ലാത്തതുകൊണ്ടു ഗായകന്മാരുടെ സഹായം ലഭിക്കേണ്ടിയിരുന്നു. മേൽപറഞ്ഞ എന്റെ സ്നേഹിതൻ മിസ്റ്റർ. രംഗനാഥയ്യരും കൊട്ടാരം ഭാഗവതർമാരായ മിസ്റ്റർ. രാമസ്വാമി ഭാഗവതർ മിസ്റ്റർ. വരദരാജ സോമയാജികൾ കരമനെ പരമേശ്വരഭാഗവതർ മുതലായവർ ഇതിൽ തടവെന്നിയെ എന്നെ സഹായിച്ചിട്ടുണ്ടു്. ഇവർ ചെയ്യു ഉപകാരത്തിനു് ഞാൻ സർവ്വദാ കൃതജ്ഞൻ ആയിരിക്കുന്നു.

കല്പിച്ചു് പാട്ടുകൾ ഉണ്ടാക്കിയപ്പോൾ എല്ലാം അവയെ സംഗീതവിദ്വാന്മാൎക്കു അയച്ചുവന്നിരുന്നു എന്നു ഞാൻ പറഞ്ഞുവല്ലൊ. ആ മൂലപത്രങ്ങളിൽ ചിലതു് പത്മനാഭപുരത്തു ഒരാളുടെ കൈവശം ഉണ്ടായിരുന്നവയെ മ. രാ. രാ. ദിവാൻ പേഷ്കാർ നാരായണമേനവൻ ബി. എ, ബി. എൽ. അവർകൾ സദയം വായ്പുവാങ്ങി അയച്ചു തന്നു. ഈ മൂലപത്രം ആയ പനയോലകളിൽ ഓരോന്നിലും കറത്തമഷികൊണ്ടു ഒരു കല്പ

കാണുന്നുണ്ട്. അതു "രാ-വ" എന്ന തെലുംകു അക്ഷരങ്ങൾ ആണെന്നു വ്യക്തമായിരിക്കയാൽ അതു ആ തിരുമനസ്സിലെ തിരുനാമധേയത്തിന്റെ പ്രഥമാക്ഷരങ്ങൾ തന്നെയാണ്. ഇപ്രകാരം ആകെ ൨൩ ഓലകളേ കിട്ടീട്ടുള്ളു; ഓരൊ ഓലയും ഓരോകാലത്തു് വെവ്വേറയായി എഴുതിയതാണ്; ഓരോന്നിലും ഓരോപാട്ടേ എഴുതീട്ടുള്ളു. ഈ വിധം തുല്യം ചാർത്തീട്ടുള്ള മൂലപത്രങ്ങൾ ഗവർൺമെണ്ടിൽ നിന്നു പരിപാലിക്കപ്പെടാൻ അർഹങ്ങൾ ആകുന്നു. ഈ പുസ്തകത്തിലെ പ്രൂഫ് കൾ എന്നോടൊന്നിച്ചു വായിച്ചു് എന്നെ സഹായിച്ച ആത്മമിത്രം മ. രാ. രാ. എം. സി. നാരായണപിള്ള അവർകളുടെ സഹജമായ ഔദാര്യത്തിനായി ഞാൻ വളരെ കടപ്പെട്ടിരിക്കുന്നു.

ഇതിൽ മൂന്നു സൂചീപത്രങ്ങൾ—ഒന്നു പാട്ടുകളുടെ വകക്കം, ഒന്നു രാഗങ്ങളുടെ വകക്കം, ഒന്നു ശ്ലോകങ്ങളുടെ വകക്കം,—ചേർത്തിട്ടുണ്ട്.

മലയാള അക്ഷരത്തിൽ അച്ചടിച്ചിട്ടുള്ള ഈ പുസ്തകത്തിൽ താളങ്ങളുടെ പേരുകൾ ചേർത്തിരിക്കുന്നതു മിക്കതും മലയാളനാട്ടിൽ നടപ്പുള്ളവ തന്നെയാണ്; അവയ്ക്കു ശരിയായ സംസ്കൃതപ്പേരു ചേർത്തിട്ടില്ല, എന്നാൽ രാഗങ്ങളുടെ പേരുകൾ ആകട്ടെ എരിക്കിലക്കാമോദരി, മലഹരി, ധനാശി എന്നു തുടങ്ങിയുള്ള വിധത്തിൽ ദുഷിച്ചുപോയിട്ടുള്ളതിനാൽ അധികവും സംസ്കൃതനാമങ്ങളെ തന്നെ ചേർത്തിരിക്കുന്നു; അവ ഏതു രൂപത്തിൽ ഇവിടെ വഴങ്ങി വരുന്നു എന്നു കാണിക്കാനായി മാത്രം നടപ്പു നാമത്തേയും ചില പാട്ടുകളിൽ ചേർത്തിട്ടുണ്ട്.

കഴിയുന്നതും ശ്രദ്ധവെച്ചു് അച്ചടിപ്പിച്ചിട്ടുണ്ടെന്നു വരികിലും ഈ പുസ്തകത്തിൽ ഏതാനും സ്ഖലിതങ്ങൾ വന്നിരിക്കാം; അവയെ അഭിജ്ഞന്മാർ സദയം അറിയിച്ചു തരുന്നതായാൽ ഈ പാട്ടുകളെ താമസിയാതെ സ്വരപ്പെടുത്തി അച്ചടിക്കുമ്പോൾ ആശുദ്ധ രൂപങ്ങളെ ചേർത്തു കൊള്ളാം.

തിരുവനന്തപുരം,
൧൦൮൧ കർക്കടകം ൧൫നു-.

കെ. ചിദംബരവാധ്യാർ.

## സംജ്ഞകളുടെ അർത്ഥം

| | |
|---|---|
| അ. | അജാമിളോപാഖ്യാനം |
| ഉ. | ഉത്സവപ്രബന്ധം |
| കു. | കുചേലോപാഖ്യാനം |
| കൃ. | കൃഷ്ണകീർത്തനം |
| ഘ. | ഘനരാഗകീർത്തനം |
| തി. | തില്ലാനാ |
| ദേ. | ദേവീകീർത്തനം |
| ന. | നവരാത്രികീർത്തനം |
| നവ. | നവരത്നമാലാ |
| നൃ. | നൃസിംഹകീർത്തനം |
| പ. | പത്മനാഭകീർത്തനം |
| പദ. | പദം |
| മ. | മദ്ധ്യമകാലകീർത്തനം |
| രാ. | രാമകീർത്തനം |
| വ. | വർണ്ണങ്ങൾ |
| വി. | വിഷ്ണുകീർത്തനം |
| വൈ. | വൈരാഗ്യകീർത്തനം |
| ശി. | ശിവകീർത്തനം |
| ഹി. | ഹിന്ദുസ്ഥാനികീർത്തനം |
| G. | General number. (പൊതുവെ എണ്ണം) |

# ശുദ്ധിപത്രം.

| പുറം | വരി | അബദ്ധം | | ശുബദ്ധം |
|---|---|---|---|---|
| ൨ | ൩ | ... | | G. 3. |
| ൩ | ൯ | വികസത | ... | വികസിത |
| ൪ | ൧൨ | കരപാണ | ... | കരവാണി |
| ൫ | ൨. ൫ | ഭാസുരസാ | ... | ഭാസുരസാ |
| ൬ | ൯ | ദേവി | ... | ദേഹി |
| ൭ | ൮ | സദശ | ... | സദൃശ |
| ൮ | ൧൧ | ഹാരകണ്ടേ | ... | ഹാരകണ്ഠി |
| ൯ | ൧൯ | മനോജ്ഞ | ... | മനോജ്ഞ |
| ൧൦ | ൮ | ഹരഭാസി | ... | ഹാരഭാസി |
| ൧൨ | ൧൯ | കംഭേവിവര | ... | കംഭേപീവര |
| ,, | ൨൩ | ഭമ | ... | മദ |
| ,, | ൨൫ | മന്ദര | ... | മന്ഥര |
| ൧൩ | ൧ | ശില | ... | തില |
| ,, | ൨ | ശശിധര | ... | ശശധര |
| ൨൨ | ൧ | നികപദ | ... | നിജപദ |
| ,, | ൧൭ | നൌകഹ | ... | നോകഹ |
| ൨൭ | ൩ | മദാവഹ | ... | മദാപഹ. |
| ,, | ൧൭ | വിഗഗേ | ... | വിഹഗേ |
| ൪൪ | ൧൩ | സരഭി | ... | സുരഭി |
| ൫൬ | ൧൦ | സൃന | ... | സൃന |
| ൫൯ | ൨൧ | വാരിവാഹി | ... | വാരിവാഹ |
| ൬൬ | ൩ | നിവസ | ... | നിവാസ |
| ,, | ൫ | തരുണി | ... | തരുണീ |
| ൬൭ | ൧൪ | മദിത | ... | മുദിതം |
| ൭൧ | ൨൦ | അളീക | ... | അളിക |
| ൭൩ | ൨൦ | സേവകശൂലം | ... | സേവകകശൂലം |
| ൮൧ | ൧൩ | മണ്ഡപ | ... | മണ്ഡപ |
| ൮൫ | ൧൪ | ണധര | ... | ണാധര |
| ൮൯ | ൩ | ദാളന | ... | ദളന |
| ,, | ൧൪ | പരിവ്രത | ... | പരിവൃത |
| ൯൩ | ൭ | സുരഭ്രമ | ... | സുരഭ്രമ |
| ൯൪ | ൮ | ഹമൌ | ... | മഹൌ |

| പുറം | വരി | അബദ്ധം | | സുബദ്ധം |
|---|---|---|---|---|
| ൯൬ | ൧൬ | ജഗത്തയ | ... | ജഗത്ത്രയ |
| ൧൦൧ | ൨൭ | വഷഭ | ... | വൃഷഭ |
| ൧൦൪ | ൧൫ | പരിവതം | ... | പരിവൃതം |
| ൧൦൮ | ൧൦ | ജലനികരേ | ... | ജലദനികരേ |
| ൧൦൯ | ൨൧ | വൈരാഗ്യ | ... | I വൈരാഗ്യ |
| ൧൧൪ | ൧൩ | പ്രാപണനയ | ... | പ്രാപണീയ |
| ,, | ൧൬ | വപസാം | ... | വചസാം |
| ൧൩൮ | ൨൧ | യാജ്ഞയാ | ... | യാച്ഞയാ |
| ൧൪൦ | ൭ | മഹിസുരോ | ... | മഹീസുരോ |
| ൧൪൫ | ൩. | യാജ്ഞാ | ... | യാച്ഞാ |
| ,, | ൫ | ബഹതാന്തം | ... | ബഹൂതാന്തം |
| ,, | ൧൭ | നിരിക്ഷമാണ | ... | നിരീക്ഷമാണ |
| ൧൪൮ | ൭ | നരതശ്രി | ... | നരതശ്ശ്രീ |
| ൧൫൧ | ൧൨ | സ്വരേണ | ... | സ്സ്വരേണ |
| ൧൫൨ | ൧൮ | ശ്രുത്വാ | ... | ശ്രൂത്വാ |
| ൧൫൩ | ൧൪ | മുഢീരതേ | ... | മുദീരിതേ |
| ,, | ൨൦ | സൂനോ | ... | സ്സൂനോ |
| ൧൫൪ | ൧൩. | ജരയൌ | ... | ജരഠൌ |
| ൧൬൨ | ൩. | വനോ | ... | വനൌ |
| ൧൬൪ | ൬ | വിഗംഗ | ... | വിഹംഗ |
| ൧൬൬ | ൨൩. | വൃന്ദത്തിൽ | ... | വൃന്ദത്തിൻ |

| പുറം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| ii | ൧൪ | ഷചസി | ഷചസ |
| x | ൧൫ | സ്പൃഹങ്ങളീയ | സ്പൃഹണീയങ്ങളായ |
| xxvi | ൧൯ | നാഥയ്യരും | നാഥയ്യർ |
| 11 | ൧൫ | ഹരലോല | ഏതിലോല |
| 15 | ൨൦ | കൌരവകുല | കൌരവംകുല |
| 22 | ൧ | നികപദ | നികരപദ |
| 23 | ൩ | തരണ | താരണ |
| 24 | ൮ | വിതതേന | പിതാതേന |
| 52 | ൧൬ | മമദഗീത | മദശിത |
| 79 | ൨൧ | വിധിവന്ത | വിധിവിന്ത |
| 80 | ൧ | മേഖലം | ഖേലം |
| 81 | ൧൦ | കമലാഭം | കമലനാഭം |
| 86 | ൩ | കരരുചി | കരസമരുചി |
| 180 | ൧൧ | സുമശര | സമസുര |
| ,, | ൧൬ | ധാര | ദാര |
| 189 | ൨൪ | നിരുപമ | നിരവമ |
| 195 | ൨൩ | സുരുചിര | സുരുചിരസിതരുചി |
| 196 | ൩ | നപ | നവ |
| ,, | ൧൬ | ധൃത | ധൃതി |
| 246 | ൧൨ | അസുമ | അസമ |
| 248 | ൧൮ | ചിൻതൻ | ചിത്തജൻതൻ |
| 249 | ൨൨ | ഭ്രലലാമ | ഭ്രലാമ |

സ്വാതി തിരുനാൾ മഹാരാജാ
കല്പിച്ചുണ്ടാക്കിയ

# സംഗീതകൃതികൾ.

## I. കീർത്തനങ്ങൾ.

---

### ൧. മംഗളം.

G. 1. നാടരാഗം. ഝമ്പതാളം.

൧. ജയ ദേവകീകിശോര ജയ കോടിസ്മരാകാര
ജയ കാളിന്ദീതടവിഹാര ജയ ഗോപികാജാര ജയ ജയ

൨. ജയ മുരളീഗാനലോല ജയ സുവർണ്ണരുചിചേല
ജയ സലിലധൃതശൈല ജയ വാരിദനീല ജയ ജയ

൩. ജയ ചരിത്രധുതപാപ ജയ ഖണ്ഡിതാസുരാടോപ
ജയ യാദവകുലദീപ ജയ ഗോപാലരൂപ ജയ ജയ

൪. ജയ കുടിലാസിതകേശ ജയ മുനിമാനസനിവേശ
ജയ പങ്കജനാഭാധീശ ജയ ഭൂമീരമേശ ജയ ജയ

---

G. 2. പന്തുവരാളി. ആദിതാളം.

൧. മാതംഗതനയായൈ മംഗളം
ഭൂയോ മനസിജാരികാന്തായൈ മംഗളം

൨. ബഹുളകുങ്കുമപങ്കപാടലിതകുചായൈ
മഹിഷാസുരഹാരിണ്യൈ മംഗളം

൩. കരിരാജഗമനായൈ വരതാപസസംഘാ-
-സ്മരണീയചരണായൈ മംഗളം

G. P. T. 1358. 3000. 9-6-'16. B.

൪. വരനദീ*തടഗായൈ വനജനാഭാനുജായൈ
മരതകമേചകാംഗ്യൈ   മംഗളം

---

## ൨. ഗണപതി കീർത്തനം.

സാവേരി. ആദിതാളം.

പ. പരിപാഹി ഗണാധിപ ഭാസുരമൂർത്തെ
അ. ശരണാഗതഭരണ സാമജോപമസുന്ദരാസ്യ   പരി
ച. ൧. ഹിമകിരണശകലശേഖരതനുഭവ
ശമലനിവഹശമന
കമലജമുഖസുരവൃന്ദനുതചരിത
കാമിതപൂരക പാദസരോരുഹ   പരി
ച. ൨. മത്തകവിഗളിതദാനജലമിളിത-
-മധുകരസമുദായ
ഹസ്തലസിതനിജദന്തമഹിതസുഗു-
ണാഖുവാഹ ഗുഹസോദര നിരുപമ   പരി
ച. ൩. പാവനപങ്കജനാഭമനോഹര-
-ഭാഗിനേയ ദേവ
സേവകജനതതിവിശ്വാസമധിക-
-ശ്രീസുഖദായക ഭൂരികൃപാകര   പരി

---

* നദീതടം=ആററിൻകര=ആററിങ്ങൽ; നദീതടഗാ=തിരുവിതാംകോട്ടു രാജവംശത്തിന്റെ മൂലസ്ഥാനമായ ആററിങ്ങലിൽ ഉള്ള കുടുംബപരദേവത:—

ഇതേ അർത്ഥത്തിൽ തന്നെ 10-മത്തെ കീർത്തനത്തിൽ "വാഹിനീതടവാസേ" എന്ന പദവും 12-മത്തെ കീർത്തനത്തിൽ "വാഹിനീതടനിവാസിനി" എന്ന പദവും പ്രയോഗിച്ചിരിക്കുന്നു. ഇരവിവർമ്മൻതമ്പിയുണ്ടാക്കിയ കീർത്തനങ്ങളിൽ "തിരുവാററുകാവതിൽ വാണീടുന്ന പരമേശ്വരി" എന്നും "പള്ളിയറയതിൽ വിളങ്ങിന ഭഗവതി" എന്നും പ്രയോഗിച്ചിരിക്കുന്നതും ഈ കുടുംബപരദേവതയെ ഉദ്ദേശിച്ചുതന്നെയാകുന്നു.

## ൩. നവരാത്രികീൎത്തനങ്ങൾ *

### (സരസ്വതീപരങ്ങളും ദേവീപരങ്ങളും.)

### ഒന്നാം ദിവസം.

G. 4. ശങ്കരാഭരണം. ചെമ്പട. ന. ൧.

പ. ദേവി ജഗജ്ജനനി ദേഹി കൃപയാ മമ
താവകചരണഭക്തിം

അ. ദേവമകുടമണിദീപ്യമാനപാദേ
കേവലാനന്ദപൂൎണ്ണേ കീരസുവാണി വാണി ദേവി

ച. ൧. വീണാപുസ്തകരഞ്ജിതകരതലവികസിതകഞ്ജവരേംബികേ
വേണീമഞ്ജിമപുഞ്ജവിനിൎജ്ജിതചിത്രഘനാഘനമാലികേ
ഏണീമദവിനിവാരണനിപുണതരേക്ഷണഹൃതനതപാതകേ
ശാണോല്ലീഢമഹാമണിഭൂഷണശാലിനി ബുധജനപാലികേ
പ്രീണിതമുനിഗേയേ ദ്രുഹിണജായേ
പരമമായേ നിരപായേ ദേവി

ച. ൨. സകലകലാലയശാരദഹിമകരസദൃശവിലാസയുതാനനേ
മകരവരാങ്കശരാസനമൗൎവീമഹിതതരാളകമോഹനേ
ശുകസനകാദിമുനീശപരിവിരചിതസുന്ദരപദയുഗപൂജനേ
വികടജടാലസിതേന്ദുകലാപിനി വിമലസരോജവരാസനേ
വികചകമലപാദേ വിഗതഭേദേ
നിഹതഖേദേ ധൃതമോദേ ദേവി

---

* നവരാത്രി ൯ ദിവസവും തിരുവനന്തപുരത്തു വലിയ കൊട്ടാരത്തിൽ പൂജ വച്ചിരിക്കുന്നേടത്തു പാടാനായി ഉണ്ടാക്കിയവയാകുന്നു. ഇന്ന ദിവസത്തിൽ ഇന്ന കീൎത്തനം പാടേണം എന്നും കല്പിച്ചു് നിശ്ചയിച്ചിട്ടുണ്ടു്. അതിനെ ഇപ്പഴും അനുവൎത്തിച്ചു നടത്തി വരുന്നുണ്ടു്. ഈ ൯ കീൎത്തനങ്ങളും ആ ക്രമത്തിലാകുന്നു ചേൎത്തിരിക്കുന്നതു്. ഇതിൽ ആദ്യത്തെ ആറു കീൎത്തനങ്ങൾ സരസ്വതീപരങ്ങളും. മററു മൂന്നും പാൎവ്വതി (ദുൎഗ്ഗ) പരങ്ങളും ആകുന്നു.

ച. ൩. ജ്യോതിർമ്മയനവഹാരായിതസുജ്യോതിഷതന്തുവിഭൂഷിതേ
മാതർമ്മധുരമീമാംസാഗമമാംസളസ്തോത്രരുചിഗാനാഞ്ചിതേ
ചേതോഹരതരശബ്ദാഗമകാഞ്ചീലതികാഗുണശോഭിതേ
പാതകഹരപത്മാദിപുരാണവാദിതപാണിവിരാജിതേ
വീതശമലഹൃദ്യേ കലിതവിദ്യേ
ത്രിജഗദാദ്യേ നിരവദ്യേ ദേവി

ച. ൪. അരുണതരാധരപരിലസദതിമൃദുഹസിതദ്യുതിപടലോജ്ജ്വലേ
ശരണസമാഗതജനപരിപാലനസതതോദ്യതകരുണാകുലേ
പരിജനവിരചിതനവരാത്ര്യുത്സവപരിതോഷിതഹൃദയേമലേ
ഗുരുകരുണാമയ ഭജനപരേ മയി കുന്ദമുകുളരദനേ ഘൃണേ
ഭൂരിശുഭകാരിണി അഘഹാരിണി
സതിവരാണി കരവാണി ദേവി

---

രണ്ടാം ദിവസം.

G. 5. കല്യാണി. ആദി. ന. ൧.

പ. പാഹിമാം ശ്രീ വാഗീശ്വരി പാഹി ഭുവനേശ്വരി

അ. ദേഹിതാവകദയാമയി ഭാരതി
ദേഹിബോധസുഖദായികാമിഹ.
മോഹഭാരതിമിരസഞ്ചയാമൃത-
-മൂർത്തിമമലബുധലോകവിലസിത
മോഹനീയകടകാംഗദഭൂഷിത
ശുഭഗാത്രി തുഹിനാംശുവതംസിനി
വാഹലാലസിതപുസ്തകജപപട
ബന്ധുരാഭയവരേ പരചിന്മയി പാഹി

ച. ൧. ശാരദ കചപാശവിഡംബിതചിരതരാസിതനീരദേ
നിജപതികമലജനിതപരമതരസുഖകരണവിശാരദേ
സ്ഫുടതരധവളിമവിലസിതമൃതകരശകലപടലീരദേ വിനുതനാരദേ
ദാരുണാധികരപാതകാവലിദാരണൈകനിരതേ സുഭാഷിണി
സാരസഗർഭജായതലോചനപൂരിതഭക്തമനോരഥവല്ലരി
വാരണകുംഭമദാപഹകുചയുഗ
ഭാരവിനമ്രകൃശോദരി മാമക-
-കരപദമുഖസമകരണനികരമപി
ചരണയുഗഭജനപരമിഹ കുരു തവ പാഹി

ച. ൨. ശ്യാമളബാഹുലാഗതചന്ദനമൃഗമദഘുസൃണപരിമളേ
പരിഹൃതപദനതപരിജനസമുദയനിഖിലമനോമലേ
ശതമുഖസുരവരപരിണുതബഹുവിധചരിതേ മലേ
മധുരകോമളേ
സാമജാധിപമരാളികാഗതിചാരുമന്ദഗമനേ സുഹാസിനി
മാമകമാനസതാപസമൂഹവിരാമമതീവ വിധാതുമയേ പദ-
-താമരസദ്വയമനുകലയേ ഹൃദി
താമസദോഷവിലാസനിരാസിനി
സമുദയദവികലഹിമകരരുചിമദ-
-ശമനകരണപടുവിമലഹസിതമുഖി പാഹി

ച. ൩. ഭാസിതേ ശുകശൌനകകൌശികമുഖമുനിപരിഷദുപാസിതേ
സഹൃദയരസികകവിവരനികരഹൃദയകമലാസിതേ
ശ്രുതിയുഗപഥപഥികനയനപരിലസദതനുസിതാസിതേ
കുസുമവാസിതേ
ഭാസമാനനവരാത്രികോത്സവഭാവുകാപചിതിമോദശാലിനി
ഭാസുരസാരസനാഞ്ചിതരത്നവിലാസവിശേഷവിനിർജിത
-ശക്രശ

-രാസരുചേ സകലാഗമരൂപിണി
ദാസമിമം കൃപയാ ശിശിരീകുരു
വാസമമസുഖമധിരസനമനവരതം
അസദൃശവിലസിതവിസരമയിജനനി പാഹി

---

**മൂന്നാം ദിവസം.**

G. 6. സാവേരി. ആദി. ന. ന.

പ. ദേവി പാവനേ സേവേ ചരണേ തേ ബുധാവനേ
അ. ഭാവുകദായികടാക്ഷവിലാസിനി
ഭാരതി ദേവി സദാ കുശലം ഭുവനേശ്വരി ദേവി
ച. ൧. സോമബിംബമദഹരസുമുഖി ഭക്തജനാഖില
കാമിതദാനനിരതേ കാന്തകുന്ദദന്തി
ഭീമാനന്താജ്ഞാനതിമിരഭേദനമിഹിരായിതേ
മാമകഹൃദി വിഹര മാന്യഗുണാവാസേ
സാമജപുംഗവചാരുഗതേ സുര-
-സാധ്വീനുതേവിമലേ വരദേ ഭുവനേശ്വരി ദേവി
ച. ൨. വാരിദനിഭചികുരേ വാസവോപലനയനേ
മാരശരാസനരുചിചോരചില്ലികാന്തേ
സാരസകൃതനിലയേ ജാംബൂനദമയഭൂഷേ
നാരദാദിമുനിനുതനാമസമുദായേ
ഭൂരിമനോജ്ഞകരാഞ്ചിതവീണാ-
-പുസ്തകഭാസിനി ചാരുഹംസേ ഭുവനേശ്വരി ദേവി
ച. ൩. പാതിതദിതിസുതേ ശ്രീപത്മനാഭവിലാസിനി
വീതപാപജനവിഭവവിദ്യാരൂപേ
ചാതകോജ്ജ്വലദമിവ സാദരമാശ്രയാമി ത്വാം
പ്രീതിമയികുരു ലോകമാതരയി നിത്യം

ഭൂത മലംകൃത മാം സദയേ പരി-
-തോഷിത സൂരിജനേ ശുഭദേ ഭുവനേശ്വരി ദേവി

---

## നാലാം ദിവസം.

G. 7. തോടി. ആദിതാളം. ന. ര.

പ. ഭാരതി മാമവ കൃപയാ നതജനാർത്തി-
-ഭാരഹരണനിരതയാ

അ. ശാരദവിധുമണ്ഡലസദൃശമനോഹരമുഖി

ച. ൧. വാസവാദിസുരവിനുത തരണിശത-
-ഭാസുരഭൂഷണലസിതേ
ഹാസജിതകുന്ദവിതതേ വിമലമുക്താ-
-ഹാരകണ്ഠ ഗജേന്ദ്രഗതേ
ദാസഭൃതജനവിഭ്രാദാനലോലേ പരദേവി
ഭാസുരചന്ദനമൃഗമദകുസുമസു-
-വാസിതഗാത്രി സുപാവനശീലേ ഭാരതി

ച. ൨. നാരദാദിമനോനിലയേ ഭുവനത്രയ-
-നായികേ കൃതാജ്ഞാനിലയേ
ചാരുബാഹുധൃതവലയേ വികച-
-സാരസാക്ഷി തോഷിതഭൂവലയേ
മാരകാർമുകസദൃശമാചോരചില്ലിയുഗേ വാണി
വാരിജഭവദയിതേ വരവീണാ-
-വാദനലോലകരാംഗുലിജാലേ ഭാരതി

ച. ൩. സകലാഗമമയാത്മരൂപേ നിഖിലലോക
-ജനനി സുധാമധുരാലാപേ

അകളങ്കഗുണകലാപേ കരുണാരസ-
-ഹത വിപജ്ജനവിലാപേ
സകലേ പത്മനാഭപദസരസിജസേവകവര-
-ശുകസനകാദിമുനീശ്വരവിനുതേ
സോമകലാസദൃശാമലഭാലേ		ഭാരതി

---

## അഞ്ചാം ദിവസം.

G. 8.		ഭൈരവി. ത്രിപുട.		ന. ര.

പ. ജനനി മാമവാമേയേ ഭാരതി ജയ
സരസിജാസനജായേ
അ. അനുപമിതകമലാവാസേ ചാരു-
-ഹസിതകൃതകുന്ദനിരാസേ ദേവി
മുനിവരമോദിതവിമലചരിതേ
മോഹനീയഗുണൗഘഭരിതേ		ജനനി
ച. ൧. തരുണി വാരിദനിഭവേണി ദേവി
തരുകിസലയോപമപാണി
കലിതവരദാഭീതിമുദ്രേ കല്യാണി പൂർണ്ണ-
-ശരദിന്ദുസമകാന്ത വാണി
സ്മിതരുചിരനയനജിതൈണി പരമ-
കരുണാരസശിശിരവേണി
ശരണാഗതജനഭരണനിപുണേ
പരമാമൃതസുമധുരഭാഷിണി		ജനനി
ച. ൨. ഘനസാരതിലകാങ്കിതഭാലേ അതി-
കമനീയ വിശദദുകൂലേ വിനത-
-ജനവിദ്യാവിതരണലോലേ സാധു-
സ്മരണീയതമപാദമൂലേ

കനകഭൂഷണേ ശുഭശീലേ സർവ്വാ-
ഗമമയി സുജനാനുകൂലേ
നാനാമുനിമനോമയവനജനിലയേ
വിനിഹതാശ്രിതവിവിധശമലേ ജനനി

ച. ൩. പരിഹൃതഫലനാജ്ഞാനഖേദേ കൃത-
-പത്മനാഭസേവകമോദേ
സതതപരിചിത വീണാനിനാദേ മമ
കുരു മതിമയി തവ പാദേ
സുരഗണമഹിതവിനോദേ ശിത-
-കരഫോതധരേ ഗതഭേദേ
സദാ സരസീരുഹമുഖി സപദി വദനേ
സരസമിഹ വസ സകല വശദേ ജനനി

---

## ആറാം ദിവസം.

G. 9. പന്തുവരാളി. ചെമ്പട. ന-നൃ.

പ. സരോരുഹാസനജായേ ഭവതി സമോദമംബ നമാമി

അ. പുരന്ദരാദിസുരോത്തമസുരുചിര
കിരീടമണികിരണാഞ്ചിതചരണേ

ച. ൧. യാമിനീശമനോജ്ഞതമരുചിഭ്രമമദവിനിവാരണപടുസിത-
-താമരസ മൃദുകോടരവാസിനി
സാമജരാജസദൃശഗമനേ
കാമമഞ്ജുശരാസനനിരുപമ-
-കാന്തിഹരചില്ലിചലനനിഹത-
-ഭീമനിബിഡാജ്ഞാനമലേ
സുലലാമശോഭിഭാലതലേ വര-
-ഹേമചാരുഭൂഷണലസിതേ
മദഹീനമൗനിഹൃദയൈകപദേ സുര-

-ഭാമിനീനിവഹഗീതഗുണേ ശശി-
-ധാമമന്ദഹസിതേ ജയ ഭഗവതി സരോരുഹാ

ച. ൨. മംഗളാരവശാലിവീണാസംഗികരമൃദുളാംഗുളിദളസിത-
-തുംഗകല്പകകിസലയനിവഹേ ദുരിതസേവകതാപഭരേ
ഭൃംഗസഞ്ചയവലയിതസുമചയഭികലിതധമ്മില്ലരചിതമദ-
-ഭംഗസജലാംഭോദകുലേ നവപങ്കജോപമനയനയുഗേ-
-ലസദംഗരാഗഘനസാരഹരിണമദ-
-ഹരഭാസികുചകുംഭയുഗേഹരി-
പുംഗവോപമിതമധ്യതലേ, പരബോധരൂപിണിപരേ ജഗ
ദീശ്വരി സരോരുഹാ

ച. ൩. ബാലചന്ദ്രവതംസിനി പരിജന-
-പാലനൈകപരേ ഘനപാതക-
-ശൈലഭിദുരായിതചരിതേ
കരുണാലവാലായിതഹൃദയേ
ലോലരുചിരാളകപരിവൃതസുവി-
-ശാലരുചിനിലയായിതവദനേ
നാലമിഹ ഫണിനായകോപി ബതാ-
-ലപിതുമയി മഹിമാനന്തേ
തുലതാം നയ മമോദ്ഭവവിദ്യാ-
-ജാലമാശു നനു ഭാരതി സകലം
ഭാലലോചനമുഖാഖിലവന്ദിതപ-
-ത്മനാഭപദസേവകനിരതേ സരോരുഹാ

---

## ഏഴാം ദിവസം.

G. 10. ശുദ്ധസാവേരി. അടന്ത (ത്രിപുട) ന-൧

പ. ജനനി പാഹി സദാ ജഗദീശേ ദേവി
സ്മരഹരവല്ലഭേ

അ. അനവദ്യതരനവഹാരാലംകൃതേ [illegible]-
-വനജായതവിലോചനേ വാഹിനീതടവാസേ

ച. ൧. ശൈലരാജതനയേ ചണ്ഡമുണ്ഡനാശിനി
ശൂലശോഭിതകരേ സുന്ദരരൂപേ
ഭാലരാജിതിലകേ പരമകൃപാവതി
പാലിതാനുജനമാലികേ സുര-
-സാലകിസലയചാരുനിജപാദേ ജനനി

ച. ൨. മഹിതബാഹുബലമഹിഷാസുരാദി
ഗഹനദഹനായിതേ ഗതമദസേവ്യേ
സുഹസിതജിതകുന്ദേ ശോണജപാധരി
വിഹര മമ ഹൃദി വിധുസദൃശമുഖി
ബഹുളമലയജബന്ധുരേ ലോക- ജനനി

ച. ൩. പരമപാവനശ്രീപത്മനാഭസഹോദരി
നീലചികുരേ കേസരിവരവാഹേ
ചരിതദൂരിതഭക്തദുരന്തികരേ ഗൗരി
കുരു കൃപാമ്മയി കുലിശധരമുഖപരിണത
ഫലദദുരിതഹരലോലേ ജനനി

---

## എട്ടാം ദിവസം.

G. 11. നാട്ടക്കുറുഞ്ചി. അടതാളം. ന-വ്യം.

പ. പാഹി ജനനി സന്തതം മാമിഹാമലപരിണത-
-വിധുവദനേ

അ. ദേഹിസകലശുഭദേ ഹിമാചലകന്യേ പാഹി
സാഹസികദാരുണചണ്ഡമുണ്ഡനാശിനി

ച. ൧. ബാലസോമധാരിണി പരമകൃപാവതി
നീലവാരിദനിഭനേത്രി രുചിരശീലേ

ഭാലലസിതഘനപാടീരതിലകേ ശ്രീ-
-നീലകണ്ഠദയിതേ നിഗമവനമാതംഗി പാഹി

ച. ൨. സുരഭികുസുമരാജിശോഭിതകചവൃന്ദേ
വരദേ വാസവമുഖവന്ദ്യമാനചരണേ
അരുണജപാകുസമാധരേ കൗമുദീ-
-പരമോജ്ജ്വലഹസിതേ ഭക്തകല്പവല്ലികേ പാഹി

ച. ൩. കമനീയതമരൂപേ കന്യാകുബ്ജവാസിനി
ശമിതപാപനികരേ ശാന്തഹൃദയഗേഹേ
അമിതവിമലരുചിഹാരേ നീല-
-വാരിദോപമവേണി ശ്രീപത്മനാഭസോദരി പാഹി

---



## ഒൻപതാം ദിവസം.

G. 12. ആരഭി. ആദി. ൩-ൽ.

പ. പാഹി പർവ്വതനന്ദിനി മാമയി
പാർവ്വണേന്ദുസമവദനേ .

അ. വാഹിനീതടനിവാസിനി കേസരി-
-വാഹനേ ദിതിജാളിവിദാരണേ പാഹി

ച. ൧. ജംഭവൈരിമുഖനതേ കരി-
-കുംഭവിവരകുചവിനതേ വര-
-ശംഭുലലാടവിലോചനപാവക-
-സംഭവേ സമധികഗുണവസതേ പാഹി

ച. ൨. കഞ്ജദളനിഭലോചനേ മധു-
-മഞ്ജുതരമൃദുഭാഷണേ മദ-
-കുഞ്ജരനായകമൃദുഗതിമഞ്ജിമ-
-ഭഞ്ജനാതിചണമന്ദരഗമനേ പാഹി

ച. ൩. ചഞ്ചദളിലളിതാളകേ ശില-
-കാഞ്ചിതശശിധരകലാളികേ നത-
-വഞ്ചിനൃപാലകവംശശുഭോദയ-
-സഞ്ചയൈകകൃതിസര തളേണനികേ        പാഹി

---

## ൭. വിഷ്ണു കീൎത്തനങ്ങൾ.

### (A) വിഷ്ണുസാമാന്യ കീൎത്തനങ്ങൾ.

G. 13.        പരശ്ശു. ചാപ്പ്.        വി. ൧.

പ.        പന്നഗശയന പാഹിമാം

ച. ൧. പന്നഗശയന പാപവിമോചന
ഛിന്നതനാശന കേശിനിഷൂദന        പന്നഗ

൨. കഞ്ജവിലോചന കാളിയദമന
കുഞ്ജരഗമന കോമളവദന        പന്നഗ

൩. അണ്ഡജവാഹന ആശ്രിതപാലന
പാണ്ഡവരഞ്ജന പൌണ്ഡ്രകഭഞ്ജന        പന്നഗ

൪. ദേവകീനന്ദന ദൈത്യനിഷൂദന
പാവനചരണ പാലിതഭുവന        പന്നഗ

൫. ഗോരസചോരക ഗോപികാനായക
വാരിദമേചക വാരണപാലക        പന്നഗ

൬. പഞ്ചജനാന്തക പാദസംസേവക-
-വഞ്ചിഭൂപാലകവാഞ്ഛിതദായക        പന്നഗ

---

G. 14.        ഷണ്ട. ചെമ്പട.        വി. ൨.

കമലനയന ജഗദീശ്വര കമലാ-
-കാമുക മാം പരിപാഹി വിഭോ        ൧

ചാമീകരചേലനഗഹ്വരണാചണ-
-ചാരുവസന പരിപാഹി വിഭോ ൨

സാമജപരിവൃഢതാപസുശമന ജല-
ജാസനനുത പരിപാഹി വിഭോ ൩

വിഹഗവരഗമന ദേവ നിഗമതതി-
-വേദ്യചരിത പരിപാഹി വിഭോ ൪

ദനുജകുലമഥന ദീനശരണ ഭവ-
-താരകപദ പരിപാഹി വിഭോ ൫

ഗിരിവരധര ഫണിവര്യശയന സുര-
-ഖേദശമന പരിപാഹി വിഭോ ൬

ജലധരനിഭകായ രുചിരാങ്കവിലസിത-
-ചരണജലജ പരിപാഹി വിഭോ ൭

മദനജനക മണിപടലഖചിതവര-
-മകുടലസിത പരിപാഹി വിഭോ ൮

നതജനഭയഹര വിധുമുഖ ശ്രീ-
-പത്മനാഭ മുദാ പരിപാഹി വിഭോ ൯

---

G. 15. പന്തുവരാളി. ചെമ്പട. വി. ന.

പ. പരിപാലയ സരസീരുഹലോചന
ഭവഭയകാനനഭഞ്ജന

ച. ൧. ഭാനുശർവ്വരീനാഥനേത്രയുഗ
പന്നഗാരിവരവാഹന പരി.

൨. പാദനമ്രജനകല്പസാല നവ-
-പങ്കജാതസദൃശാനന പരി.

൩. ഗോപവാമനയനാകുചമർദന
ഘോരദൈത്യകുലനാശന — പരി.
൪. നീരദാളിഘനമേചകാനഘ
നീലകണ്ഠനുത മോഹന — പരി.
൫. ദീനലോകപരിപാലക മുരഹര
ദിവസനാഥകുലശോഭന — പരി.
൬. കമലാരസാനനാബ്ജമധുപ-
-കളകണ്ഠ ശാർങ്ഗശരാസന — പരി.
൭. ശ്രീപത്മനാഭ നിഖിലദേവ-
-മുനിസേവ്യ ദിവ്യഗുണഭാജന — പരി.

---

G. 16. തോടി. അടന്ത. ചി. ൪.

പ. സരസിജനാഭമുരാരേ പാഹി സതതം
ശമലാളികുലിശ ശൗരേ
അ. ദരചക്രഗദാംബുജധര ഭ്രമീരമാകാന്ത
സരിദീശകൃതാവാസ സമുദിതപരിതോഷ
ച. ൧. സുരമുനിഭയഹര ശോണപല്ലവാധര
പരമകൃപാരസപരിപൂർണതരാപാംഗ
മുരവാരിദസമീര മോഹനമണിഭൂഷ
ഹരിഹയമുഖവിബുധാനതപദയുഗ — സരസി.
ച. ൨. കനകോപമിതചേല കൗരവകുലപാണ്ഡു-
-തനയതാപമോചന താരാധിപവദന
മനസിജജനക ശ്രീമധുവനകൃതഖേല
വനജാതശരണ വാസുദേവ ദേവേശ — സരസി.
ച. ൩. കമനീയതരരൂപ കല്യാണഗുണപൂർണ
സമരാഗതദാനവസമുദായാഹിഖഗേന്ദ്ര

ഗമപാടവനിർജ്ജിതഗന്ധസാമജരാജ
വിമലകുന്ദരദന വേദാന്താഗമവേദ്യ — സരസി.

---

G. 17. കേദാരഗൗളം. അടന്ത. — വി. ൫.

പ. ജലജനാഭ മാമവ ശ്രീനായക

അ. ജലദമേചകദേഹ ജാതരൂപഭൂഷണ
സലിലനിധിശയന സരസിജദളനേത്ര

ച. ൧. ധരണീഭരമുദിതദനുജകുലനിധന
പരിധൃതമനുജചാരുവാമനമൂർത്ത
ദരതുല്യമനോജ്ഞകന്ധര ദീനബന്ധോ
കരുണാലയ മേ ദേവ കലയ കുശലമയി — ജലജ.

ച. ൨. അസിതാളകാവൃതതരാസ്പൃശിതകിരണ
ഹസിതനിന്ദിതമുക്താഹാര ദേവേശ
ലസിതപീതവസന ലംബവന്യമാലിക
വസ മമ ഹൃദി നിത്യം വാരിജാസനസേവ്യ — ജലജ.

ച. ൩. മകരകുണ്ഡലകാന്തിമണ്ഡിതസുകപോല
ശുകനാരദാദിസംസ്തുതഗുണജാല
വികടതരസംസാരവിപിനദഹനശൗണ്ഡ
സകലലോകനായക സാമജാധിപപാല — ജലജ.

---

G. 18. നാട്ടക്കുറിഞ്ഞി. ചെമ്പട. — വി. ൬.

പ. ജഗദീശസദാമാമവ പാവനചരിത ദേവദേവ

അ. ഖഗവാഹന സുരശോകവിഭഞ്ജന കഞ്ജനാഭ
തനുനിന്ദിതമനസിജ

വിഗതശമലമുനിമാനസവസന
വേദവേദ്യ കമലാധ്യ തപദയുഗ

ച. ൧. സുരരിപുനിചയപയോദസമീര
സുന്ദരതനുരുചിനിന്ദിതമാര
ചരണനതസകലതാപവിദാര
ചാരുമൃദുവചനമൗക്തികഹാര
ഭരിതകരുണനയനാന്ത മഹേശ്വര-
-ഭാവതീശനുത ദിവ്യഗുണാലയ ജഗ

ച. ൨. കലിതതടിദുപമമോഹനചേല
കംബുകണ്ഠ തുളസീനവമാല
ജലജസമനയന മംഗളലീല
സാധുലോകശരണോദ്ധൃതശൈല
സലിലരാശിശയനാംബുജകോമള-
-ചരണഹതശകടദാനവ നിരുപമ ജഗ

ച. ൩. വദനപരിഹസിതപാർവ്വണസോമ
വാസുദേവ രണപാതിതഭൗമ
ഹൃദി മമ പരിലസ സംഭൃതകാമ
ഹേമമകുട യദുവീരലലാമ
മദനജനക വരകൗസ്തുഭവിലസിത
മാന്യശീല മധുസൂദന ജയ ജയ ജഗ

---

G. 19. തോടി. ചെമ്പട. വി. ൧.

പ. സാമോദം കലയാമി സരസിജനാഭം
അ. ഭൂമിഭാരഹരണം ഭോഗീശ്വരശയനം

ച. ൧. രദനജിതമൗക്തികം രാജരാജീവനായകം
മദനജനക മൃദുമതിമാനസനിലയം

വിദലിതമധുമുഖവീരദാനവകുലം
സദയപോഷിതഗോപജാലം സുശീലം സാമോദം

ച. ൨. ദുരിതഹരചരിതം തോഷിതകുചേലം ശ്രീ-
-ചരണവിനതപാലം ചാമീകരവസനം
ഹരിഹയമദഹരമംബുരാശിഗംഭീരം
തരുണജലജനിഭനേത്രം പവിത്രം സാമോദം

ച. ൩. സുമസുരഭിലകേശം യമുനാകേളിലോലുപം
കമനീയതരവേണുഗാനപരായണം
ശമിതകാളിയദർപം ശാന്തതാപസഗേയം
ദമിതസുനവിശിഖഭാസം സുഹാസം സാമോദം

---

G. 20. കല്യാണി. അടന്ത. വി. വ്യ.

പ. പരിപാഹിമാമയി പരമപുരുഷ പത്മനാഭ
മുരാരേ

അ. ശരണാഗതധരണീസങ്കടഭയഹര
മരകതകാർമുക രത്നമകരകുണ്ഡലകല്പന്നു പരി

ച. ൧. പൂരിതസുരജനകാമിത പരി-
-പൂർണവിധുമുഖവിരാജിത
നാരദാദിമുനീന്ദ്രസേവിത വിനി-
-വാരിതഭയവാരണാധിപസന്നത
വാരിധരനിഭദേഹ നതിപര-
-വാഗധിപ ഭവമോഹിനീരൂപ
ഭൂരിതിമിരസമൂഹദിനകര
ഭോഗിശയ ഖഗവാഹ ജയ ജയ പരി

ച. ൨. കാലയവനാദികഭീഷണ ദേവ
കൗസ്തുഭവരമണിഭൂഷണ

ശ്രീലലനാപരിതോഷണ സമ-
-ചേതോഹരണചണ മഞ്ജുതരഭാഷണ
ഭാലലസിതലലാമ സരസിജ-
-പാദ തനുജിതകാമ പരിജന-
-ജാലദുരിതവിരാമ സുവിദിത-
-ശൗര്യമുഖഗുണസീമ ജയ ജയ — പരി

ച. ൨. സേവകജനാഭീഷ്ടദായക നാഥ
ചിന്മയ ധൃതശാർങ്ഗസായക
പാവനതര ലോകനായക വൈരി-
-പന്നഗസമവായമർദനവിനായക
ഭാവുകകലനലോല സുവിശദ-
-ഭാവ ബുധജനപാല നിജജന-
-പാലന വിധൃതശൈല സുരഭില-
-തരണിജാതഖേല ജയ ജയ — പരി

---

G. **21.** ദേവഗാന്ധാരം. ചെമ്പട. — വി. ൻ.

പ. പാഹി മാമയി മുകുന്ദ കോമള പങ്കജോപമനയന
വാരിദദേഹ കേശവ നൗമി തേ പാദം

അ. ആഹവാഹതദാനവാമല-
-ഹാര ലീലാമാനവാധിക-
-മോഹനീയഹരിചന്ദനഭൂഷിത-
-മൂർത്തേ സകലഭുവനനായക — പാഹി

ച. ൧. കുന്ദസമരദ സുരേശ സുമ-
-വൃന്ദവിരാജിതകേശാമിത-
-നന്ദനീയഭവ്യസുഗുണ ശുക-
-ഭൃഗുനാരദാദിസേവ്യ



മന്ദയാനജിതമത്തമാതംഗ
മഹിതയോഗിജനഭൃംഗകലാംബുജ
മന്ദരാദ്രിധര താമരസാസന-
-മഹാദേവനുത ഭക്തവത്സല. പാഹി

ച. ൨. സോമസമാനനശൗരേ ബല-
-സോദര വരദ മുരാരേ വന-
-ദാമശോഭികണ്ഠ ദീനശരണ
ധരണീഭാരഹരണ
കാമിനീനിവഹനയനസുമാശുഗ
ഖലജരാതനയഭേകമഹോരഗ
യാമിനീശരവിനേത്രയുഗാപ്യയ
യദൂത്തംസ കനകവസനലസിത പാഹി

ച. ൩. ഭാസുരമൃഗമദഭാലാഖില-
-പാലനപര ഗോപാല നിജ-
-ദാസസംഘകല്പസാല
നിരുപമധൈര്യസലിലരാശേ
വാസവാധിഹര ദിവ്യമകുടധര
വചനവിജിതസുധ ബിംബഫലാധര
രാസകേളിപരിതോഷിതനിജജന
രമാകാന്ത ജലജനാഭ പരമ പാഹി

---

G. 22. കല്യാണി. ചെമ്പട. വി. പ.

പ. പങ്കജലോചന പാഹിമുരാന്തക
പങ്കജാലയാജീവനാഥ വിഭോ

അ. ശങ്കരവിധിവലശാസനനുതഗുണ
ശം കുരുസതതം മേ സാരസനാഭ ശൗരേ പങ്ക.

ച. ൧. ത്രിഭുവനഘാതുകം ദിതിജം കനകകശിപുമഭി-
-ദ്രുത്യനഖൈർവിദീര്യബലാദ്രഭസേന നിജ-
-പാദരാജീവനത മേതത്പ്രഭവം
ശ്രീനരസിംഹ പ്രഹ്ലാദം പാലിതവാൻ — പങ്ക

ച. ൨. പിതൃവചസാ സമുപേത്യ വിപിനഭവ
മതിരൂപഗുണാമാത്മധർമപത്നീം
ഹൃതവന്തം ദശകണ്ഠമിഷുണൈകേന നിഹത്യ
പ്രതിഗൃഹ്യൈനാം സാകേതം പ്രാപ്ത ശ്രീരഘുവീര — പങ്ക

ച. ൩. സുന്ദരതരരൂപ നന്ദിതാഭീരനാരീ-
-വൃന്ദമുഖസരസീരുഹമധുപ
വൃന്ദാവനാന്തകൃതവിവിധസുഖവിഹാര
കുന്ദനിഭരദ ഗോവിന്ദ നന്ദനന്ദന. — പങ്ക

---

**G. 23.** ചെഞ്ചുരുട്ടി. ചെമ്പട. വി. ൧൧.

പ. കലയേ ശ്രീകമലനയനചരണേ
അ. കലയേ കമലാസനാദിസകലവിബുധശരണേ

ച. ൧. ഭവഭയഭരഹരണേ ഭാസുരതരാഭരണേ
ഭജനശീലജനമനോഭിലഷിതവരവിതരണേ — കലയേ
൨. സരസിജമദഹരണേ സാധുമധുവിഹരണേ
സകലലോകദുരിതഹാരികുലിശകലശഹരണേ — കലയേ
൩. ജഗദദ്ഭുതസുഖകരണേ ജാതവിപിനചരണേ
ജലജനാഭചരണദാസവിപുലകുശലകരണേ — കലയേ

---

**G. 24.** തോടി. അടന്ത. വി. ൧൨.

പ. ദേവദേവമാം പാലയ സുമഹാനുഭാവ ദീനബന്ധോ

അ. പാവനതമ ഹതപാപനികപട
ദ്സേവകശുഭകര ശ്രീമന്നാദികേശവ * ദേവ

ച. ൧. കുണ്ഡലീന്ദ്രശയന കുരുവിന്ദോപമരദ
ചണ്ഡകേശിമഥന സരസിജസുനയന
അണ്ഡജരഥ മണിഹാരമുഖവിമല-
-മണ്ഡനധര കോടിമാരസദൃശാകാര ദേവ

ച. ൨. വാസവാനുജ മൃദുവചന തോഷിതാശേഷ
ഭാസിതതടിദാഭപരമവസന ചാരു-
-ഹാസനിന്ദിതകുന്ദ ഹരിമണിനിഭ കമ-
-ലാസനമദഹര ലസിതവന്യമാലിക ദേവ

ച. ൩. നാരദാദിമുനീന്ദ്രനതപാദയുഗ വിനി-
-വാരിതദനുഭവ വാരണേന്ദ്രഗമന
ഭൂരിവിവശജനഘോരതാപമോചന
വാരണഭയഹര വനജനാഭ മാധവ ദേവ

---

G. 25. ഭൈരവി. ഝമ്പ. വി. ൧൩.

പ. ഭോ ചിന്തയാമി തേ പദനീരരുഹം
നിർജ്ജിതദേവാനോകഹപല്ലവം

അ. അന്തകാരികമലാസനസേവിത
ഹരേ രമാനായക ജഗദീശ്വര ഭോ ചിന്തയാമി

ച. ൧. കാമജനക ചരാചരലോകകാരണ കായതമാല-
-ശ്യാമശോഭിജിതേന്ദ്രിയതമവര സാത്വതഗേയ
സുരാർത്തിവി-
-രാമ ദേവാനന്യശരണജനരാജിസഹായ ജഗന്നത
രാമണീയകാവാസ വരസുജനസ്തോമവിധേയ ധരേശ

* തിരുവട്ടാറിലെ ദേവൻ.

ഭൂമീഫലനാതരഭാരനിവാരണ
പൂതചരിത പരിപാലിതവാരണ
ഭീമാഗാധഭവാംബുധിതരണ
ഭീഷണപടുവിമതൗഘവിദാരണ ഭോ ചിന്തയാമി

ച. ൨. ശാരദാംബുജനേത്ര ഭുജംഗമവൈരിസുവാഹനിതാന്ത
ധീരവൃന്ദാവനപരിപോഷിതധേനുസമൂഹ ചിത്ര
ശ്രൂരക്കലവര ചന്ദനഭൂഷിതസുന്ദരദേഹ മുകുന്ദ
ഹീരമുഖമണിഭൂഷണ നിരുപമചാരിമബാഹ യദൂത്തമ
ഘോരാമർഷിതഭൗമകൃതാഹവ
ഭൂരികൃപാരസപൂർണ്ണതരാർണ്ണവ
ഹാരാലംകൃതരുചിരതനീദവ
ഹാടകാഭവസനാവൃത മാധവ ഭോ ചിന്തയാമി

ച. ൩. രീണസുകൃതജനാതിദൂരാപ സുരേശപരധൃതിദമനോഹര
പാണിവിരാജിതചക്രഗദാദരപങ്കജ വരദ സുമധുര
വേണുഗാനപരായണ സിതകുരുവിന്ദനിഭരദ ജപാസുമ-
-ശോണിമാധര കേശവ നിന്ദിതസുരുചിരവനദ മനോജ്ഞ-
-വാണീജിതവരമധുരസുധാരസ
വാസുദേവസമമോഹനദരഹസ
ബാണാസുരഭുജഖണ്ഡന, ശുഭരസ
പത്മനാഭ മുഖവിഹസിതസാരസ ഭോ ചിന്തയാമി

---

G. 26. സുരുടി. അടന്ത. വി. ഫര.

പ. താവകപദാംബുജഭജനമേവാഖില-
-താപശമനമിതി മന്യേ
അ: കേവലാനന്ദസ്വരൂപ സനകമുഖ-
-ഗീതഗുണ ജലദാഭ ശ്രീപത്മനാഭ

ച. ൧. ദ്രുപദനൃപാത്മജാ ദുശ്ശാസനേനപൂർവ്വ-
മപഹൃതാംബരാ വിവശാ
സപദിചിന്തയന്തീത്വാംസംവൃതാത്വയാചേലൈ
രപരിമിതൈർവിദധേ കരുണാജലധേ — താവക

ച. ൨. പരമഭാഗവതോഹി പ്രഹ്ലാദോ വിതതേന
പരമുപദ്രുതോ ദേവേശ ചരണപങ്കജേ തവ
ചിരന്നിവിഷ്ടമാനസോ
ന രുജാം കിഞ്ചിദവാപ മാഗളരൂപ — താവക

ച. ൩. ശ്രീകരാധനോപി കുചേലാഖ്യമഹീസുരോ
ലോകനാഥ പൃഥുകം
തേ കിമപി വിതീര്യ നാകേശ്വരവദാസീ
ദേക ചിന്മയ ശൗരേ ദേവ മുരാരെ — താവക

---

G. 27. ദർബാർ. ചെമ്പട. വി. ൧൫.

പ. പാലയസദാമാമയി മാധവ പങ്കജാത കോമളനയന

അ. നീലാംഭോധര മേചകതര വിധി-
-നീലകണ്ഠനുത ദാസജനാമര-
-സാലകല്പ ശ്രീപത്മനാഭ
ശൗരേ ജഗദീശ മുരാരേ
സാ രി സ നി സ രീ ഗാ മ പ ധാ നീ

ച. ൧. സാരസരസരാഗാമയഹാനീ-
ധാ പ ധാ പ ധ മ പ ധാ നീ സാ നീ
ദാപദാനസമസുധാനീകാശ
രീ സ ഗാ രി സാ രി നീ ധ പ രി സാ സ
വേണുഗാനലോല വൈരിപരിത്രാസ
സാ പ ധ മ പ ഗാ രി സ
സാധുതമകൃപാരസ — പാലയ

ച. ൨. വാരണവരതാപശമനചണ്ഡദയ
വാരിരാശികല്പിതനിജശയന
മാരകോടിസുന്ദര മുനിഹൃദയവി-
-ഹാര നാഗരിപുവാഹന — പാലയ
ച. ൩. ഭൂരിമുദിതബൃന്ദാരക ഹാടകചേല
ശ്രീലോലഗോപാലചാരുബാല-
-ചന്ദ്രഭാല നവവനമാല
സുജനാവനശീല — പാലയ

---

## ൭. (B) വിഷ്ണുപരമധ്യമകാല കീർത്തനങ്ങൾ.

വി. ൧൩.

G. 28. കാംമോദരി. ചെമ്പട. മ. ൧.

പ. ചാരുപങ്കജമൃദുകരനിജപദസാധുജനാ-
-വന ലോലുപ സാതപത്ര പരമാമവ
അ. ഹീരാദിമണിയുതഹേമദിവ്യമകുടാദിവിരാജിത
മാനിനീനിവഹമാനസമോഹന — ചാരു
ച. ൧. പാപഹര മുനിമതിമണിതളിമഗ മാധവ
വാരിദനിഭ ഖലഭൗമമർദ്ദന
സുമുദിതബുധമഹിത
രൂപ നിന്ദിതസുമശരരുചിരകാ-
-ലാപധര നിരുപമഗുണ യദുകുല-
-ദീപ വിദളിതപദനതജനഭവ-
-താപസമുദയ ഗിരിധര മുരഹര — ചാരു.
ച. ൨. വാരണാധിപമദഹര പടിമഗ-
മാഖിലനായക പന്നഗവൈരി-
-വാഹന കനകലസിതവസന

ഭാരതീശനിഷേവിത സുവിമല-
-ഹാരശോഭിതകന്ധര രണമുഖ-
-ശൂര മധുവനകലിതനിരുപമവി-
-ഹാര ഹിമകരസമരുചിസുവദന ചാരു
ച. സ. വാമകരതലഭുവി സുമനസമമഗ-
-മാവഹതോ വപുരയി തവ
വാസവാനതപദസരസിജയുഗള
മാമകേ ഹൃദി വിലസതു ജഗദഭി-
-രാമ സുലളിതമൃഗമദകലിതല-
-ലാമ പശുകുലപശുപഭയഹര വി-
-രാമ പങ്കജനാഭ ദയാകര ചാരു.

---



വി. ഏ.

G. 29. ശങ്കരാഭരണം. ചെമ്പട. മ. വ.

പ. സാരസഭവസേവിതപദയുഗളാമല-
-ഹിമകരസുവദന സരസിജനാഭ മാമവ
അ. പാരിജാതകുസുമപരിമിളിതചികുര
നിരുപമഗുണഗണസാഗര
പാതകസഞ്ചയഭേദന സാരസ
ച. ഏ. ചാരുയാമുനസൈകതവിഹരണ
ശാന്തതാപസകലിതമൃദുഹസിത
മാരസുന്ദര ദിതിസുതജലധര-
-മാരുതാംബുധിസമ ഭുവനേശ്വര സാരസ
ച. വ. ഗോപധേനുകുലാവന കബളിത-
-ഘോരദാവദഹനാമിതവിക്രമ
കോപവിനിഹതപൂതന ഗിരിധര
ഘോഷകമലദിവാകര യദുവര. [redacted]

ച. ൩. നീരജായതലോചനയുഗ ധര-
-ണീരമാരമണാതിമനോഹര
സാരകനകമദാപഹസുവസന
ശങ്കരാഭരണാലഘുനിജഭുജ സാരസ

---

വി. ഫ്പ്പ.

G. 30. പന്തുവരാളി. ചെമ്പട. മ. ൩.

പ. സാരസാക്ഷ പരിപാലയ മാമയി
സന്തതം കരുണയാ ജഗദീശ
അ. നീരജാസ്രൂജനകാധികമേചക
നീരദാഭ കരിനായകഭയഹര സാര
ച. ൧. പാദപാതിസമദേവനികായ ഹര
ശിശ്രുസോമമനോഹര
ഭാലവിലസിതമൃഗമദതിലക
സൂദിതാരിഗണ നിരുപമബല ബല-
-സോദരാംഗ പരിചർച്ചിതചന്ദന സാര
ച. ൨. ഭോഗിഭോഗകലിതാത്മനിവാസ വിഭോ
വിഗഗേശപരവാഹന
പൂർണകാമകലിദോഷവിനാശകര
യോഗിജാതഹൃദയാംബുജഖേലന
സാഗരാധികഗഭീര മുരാന്തക സാര
ച. ൩. ഭീമസേവ്യതമ മംഗളലീല മുദാ
കുരു മേ കുശലം ഭവ-
-ഭീതിനാശനചണാത്ഭുതഗുണ നിലയ
ഭാമിനീസമുദയാശയമോഹന
പത്മനാഭ കമലാധരണീവര സാര

---

വി. ഫൻ.

G. 31. ആഹരി. ചെമ്പട. മ. രു.

പ. പന്നഗേന്ദ്രശയ നിരുപമഗുണ വസുധാ-
-കമലാവര പാലയ
ഭാനുസോമനയനാംബുജനാഭ ഹരേ

അ. കിന്നരീനിവഹഗീതസുപാവന
കീർത്തിപൂരമധുസൂദന സുരവര-
-സന്നുതാംഘ്രിയുഗ വികസിതശരദിജ-
-സാരസാനന ജഗത്ത്രയനായക പന്ന

ച. ൧. മൗനിലോകഹൃദയാംബുജവിഹിതനിവാസ
കുരുവിന്ദരദാഖില-
-മാനനീയ ശോകവിനാശകഹാസ
ശരണാഗതപോഷണ
ദാനവാരണമനോഹരതരനിജയാന
ദീനപരിപാലക കല്പക-
-സൂനജാതസുവാസിതകചഭര
സൂരിഭീതിതിമിരൗഘദിനേശ്വര പന്ന

ച. ൨. നന്ദകായുധനിവാരിതസുരരിപുജാല
പുരുഷോത്തമ ശുകമുഖ-
-നാരദാദിപരിനുതബഹുവിധശുഭലീല
കമലാസനമദഹര
മന്ദരോദ്ധരണചണ മൃദുഭാഷണ
നന്ദഗോപതനയാമിതവിക്രമ
നന്ദനീയതമമഹിതവിമലനിജ-
-നാമധേയ കരുണാലയ ജയജയ. പന്ന

ച. ൩. ചാരുബിംബഫലരുചിരതരാധര ശൗരേ
പദപാതിജനാമര-

-സാലനീലജലദോപമശോഭ മുരാരേ
വിഹഗാധിപവാഹന
മാരകോടിസമകലിതലസിതവന-
-മാല പീതവസനാരുണകൗസ്തുഭ-
-ഹാരകങ്കണവിരാജിതതമപരമ
ഹരിത്രിദശജനപരിവാരിത പന്ന

---

വി. ൨൦.
G. 32. കല്യാണി. രൂപകം. മ. ൫.

പ. സാരസലോചന മാമവ ഭോ ദയയാമലതമ-
സരസിജനാഭ
അ. നീരജശരസുന്ദര നിഖിലവിബുധമുനിഭയഹര സാരസ
ച. ൧. പാപസമൂഹവിഭഞ്ജന പാർവണസോമസമാനന
മാപ നിവാരിതദാനവ മാന്യഗുണാതിമനോഹര സാരസ
ച. ൨. ഭോഗിവരേന്ദ്രനിവാസ വിഭോ കമലാസനപൂജിത
നാഗഭയാപഹപാവനനാമനികായ മുരാന്തക സാരസ
ച. ൩. ശേഷപുരീശ്വര മാധവ സേവകമംഗളദായക
ഭാഷണവിജിതസുധാരസ പാടലബിംബഫലാധര
സാരസ

---

വി. ൨൧.
G. 33. ദർബാർ. ചെമ്പട. മ. ൬.

പ. ശൗരേ വിതര കുശലമയി മേനിശം സകലജഗദീശ
അ. കാരുണ്യാദിഗുണാലയ കനകാംബര സനകാദിനിഷേവിത
ശൗരേ
ച. ൧. പാലിതവാരണപരിവൃഢ ഹിമകരഭാനുനയന രുചിരലീല
കാലകാലനുതാനഘ കമലാവര ശമലാപഹസുചരിത
ശൗരേ

ച. ൨. കാമിതദായക മധുഹര തനുജിതകാമ വദനവിജിതസോമ
ശ്യാമദേഹരുചേ വരസമരാപതദമരാന്തകവിദലന ശൗരേ
ച. ൩. നാരദസനകമുഖനുത സരസിജനാഭ ഗളവിലസിതഹാര
വാരിജായതലോചന വസുധാഭരണ സുധാമൃദുളവചന
ശൗരേ

---

വി.൨൨.
മ. ൭.

G. 34. സുരുട്ടി. രൂപകം.

പ. സാദരമവ സരസിജദളസുനയന സകല-
-സജ്ജനഭവഭയഹര

അ. പാദതലനതസുരമുനിസമുദയ
പത്മനാഭ ദയാകര മാധവ — സാദര

ച. ൧. ഗോപഹിത കരതലധൃതഗിരിവര
കുന്ദവിലസിതനിജരദ യദുകുല-
-ദീപ ജലധരസമമധുരവചന
ദീനജനതതിശുഭകര നിരുപമ — സാദര

ച. ൨. ഘോരഭുജബലമഗധനൃപതിഹതി-
-കോപ സുമഗണവിലസിതകചഭര
ശ്രീരമണ മൃഗമദനിടില വരദ
സേവകനികരഘനകലുഷശമന — സാദര

ച. ൩. കാമജനക മമ വിതര മുരഹര
കാമിതമഹിവരശയന നിരുപമ
ഭ്രമിഘനഭരവിദലന സമധിക-
-ബോധാകര ഹിമകരസുവദന വര. — സാദര
സുജനഭയഭരഹര

---

G. 35. ആനന്ദഭൈരവി ചെമ്പട. വി. ൨൩. / മ. വ്യ.

പ. വാരിജവദന ദനുജജാലകാല
മാമവ വരഗുണവാസ.

അ. നാരദമുഖ മുനിജന-
നൃപാദഫണിവരശയ നിരുപമ — വാരിജ.

ച. ൧. പാടലബിംബവിലസദധരാധികമേചകജലധര-
-ഭാസുരനിജതനുവരസുഷമ
ഹാടകസുവസനധര ഹാരകൗസ്തുഭവിരാജിതകന്ധര
ഹര മമ ശുചമയി വിഹഗവരതുരഗ
സുരാധീശമദഹര നാഥ വര — വാരിജ

ച. ൨. വാരണഭീതിഹരണചതുരാദ്ഭുതസജ്ജന ഖലതര-
-വൈരിനികരജലധരപവന
ഭൂരികരുണ പരിജനപുണ്യസഞ്ചയ മുരാന്തക മാധവ
രദരുചിവിഹസിതമുകുരശകല പരി-
-ലസാമേയ ഹൃദി സുരാധീശ മമ. — വാരിജ

ച. ൩. ഭാനുശശാങ്കകലിതനയനാമിതമംഗളവിതരണ
പാവനസുവിമലതമചരിത
സൂനസുരഭികചഭരാംബുരുഹനാഭ ദയാപര
ഭവഭയഹൃതിചണചരണജലജയുഗ
സദാ ദേഹി മമ മുദാനന്ദമിഹ.

---

G. 36. സൗരാഷ്ട്രം. രൂപകം. വി. ൨൪. / മ. ൯.

ദിനമനു ഹൃദി മമ വിഹര വിഭോ സമരാങ്കണപടുതര-
ദിതിസുതകാല വിഭോ

അ. വനരുഹമദഹരനയന നി-
-വാരിതപാപ രമാവര ദിന

ച. ഗ. പരമകൃപാരസജലധേ ഭാസുരതനുസുഷമ
ഹരവിധിഹരിനുതസുചരിത ഹാര-
-വിരാജിതകന്ധര ഗോപരൂപ
മുരളീനിനാദരസികാതിമഞ്ജുഹാസ ദിന

ച. ഢ. കരിവരത്രാണശമന ഭഗവൻ കാന്തലളിതവദന
ഗരുഡഗമന നിഖിലഭുവനകാരണ
കൗസ്തുഭശോഭിത ഭാനുകോടിരുചി-
-ഹേമചാരുമകുടാംഗദാദിയുത- ദിന

ച. ന. ഫണിശയനാമരമുനിശരണ പങ്കജനാഭ ഹരേ
ഗുണഗണവിലസിതമസമ-
-ശൈലാഷ്ടനിവാസിജനാമല സൂന-
-ബാണമദഹാരിദേഹ വരപീതകാന്തിപട ദിന

---

G 37. മധ്യമാവതി. ചെമ്പട. വി.ഢ.ള. / മ. ഗ.

പ. സാരസമുഖ സരസിജനാഭ
കുരു മുദമയി ദിനമനു

അ. വാരണഘനഭയഹര വചനജാലജിതസുധ
ബുധാധിഹര സാര

ച. ഗ. അമരവരനികരമകുടരുചിലസിത-
-വിമലചരണ പരിഹസിതസലിലരുഹ
ശമലകുലജലദപവന മുദ്ഗലഹസ
സമരനിഹതരിപു സമുദയ ജയ ജയ

ച. ൨. ഇന്നുവരുമെൻകാന്തനെന്നനുദിനവും ഞാൻ
ധന്യേ ഹൃദി നിനച്ചു താന്തയായി മരുവുന്നു
അന്നപാനാദിയില്ല മന്ദനടയാളേ മേ
നന്നായി വിമുഖതയും നാരീരത്നമേ വന്നു — മനസി

ച. ൩. ബാണത്രയത്താൽ തന്നെ പാരിടങ്ങൾ മൂന്നുമേ
ക്ഷീണമാക്കിച്ചെയ്യുന്ന ശ്രീപഞ്ചവിശിഖനു
നീണ്ടാളായി വലയുന്നമ്മേ നിരവധിശ്ശുചം നല്കാൻ
ഏണമിഴി വൈഷമ്യമെന്തു പറക തോഴി — മനസി

---

G. 259. കാമോദരി അടതാളം — പദ. ൧൭

പ. സുമശരനയി മയി ചൊരിയുന്നു ശരനിര
സുമുഖി ഞാനെന്തു ചെയ്യൂ

അ. ശാരദപൂർണ്ണഹിമകരവദനനാമെൻകണവനിഹ
മാമീവണ്ണം ചതിചെയ്യുമെന്നോർത്തവളല്ലേ — സുമ

ച. ൧. അല്ലിത്താർവിശിഖൻതൻ വില്ലിനെ വെല്ലുന്ന
ചില്ലീയുഗളത്താലെന്നെ തല്ലിതളർത്തിത്തദാ
തണ്ടാർശരക്കടലിൽ കല്യേ മഗ്നയായ്ത്തീർത്തവൻ
മല്ലാക്ഷിമാരണിമൗലിരത്നമേ ചെയ്ത
സല്ലാപാദികളിന്നു സ്വപ്നപ്രായമായി അയ്യോ — സുമ

ച. ൨. കുളിർകൊങ്കത്തടമതിൽ കുതുകമൊടപ്പുണർന്നു
കുസുമമൃദുശയനേ മാം ലീല തുടർന്നും അളിവേണി
അമൃതത്തിനല്ലലേകുമരുണമാമധരം നല്കി വരൻ
കളകണ്ഠി പികനാദമിളിതമധുമാസത്തി-
-ലുളവായൊരു കേളികളോർത്തോർത്തു വലയുന്നേൻ — സുമ

ച. ൩. നാഗഭോഗശയനനായിട്ടും ശ്രീപത്മനാഭൻ കനിവൊടു
മോഹസാഗരമതിലിന്നു സമ്പ്രതി മാം
മോദസാഗരത്തിലാക്കീട്ടുവാൻ
വാഗീശാദിവിബുധവന്ദിതപദനോടു
വേഗേനചെന്നു നിധുമുഖി സഖി ചൊല്ലേ   സുമ

---

G. 260.   നീലാംബരി. രൂപകം   പദ. ഫൻ

പ. കാന്തനോടു ചെന്നു മെല്ലേ കിളിമൊഴി
ശുഭമിഹ വദ
അ. കാതരാക്ഷി താന്തയായി മരുവുന്നേൻ തരുണീമണേ!
ഹേ രമണീയഗുണവസതി ചപലമിഴി   കാന്ത

ച. ൧. ഇന്ദുവുമുയർന്നുവന്നു മമ ഹൃദി
നിരുപമശുഭമിഹ നല്കിടുന്നു
മന്ദമാരുതനുമേ മനതാരിലഹോ
ബഹുഖേദവുമിഹ വിതരതി ബത   കാന്ത

ച. ൨. ചൂതസായകനും ഹൃദി ശിവശിവ
കരുണയുമിഹ ശോഭനാംഗി വരുമെന്നു
പ്രീതിപൂണ്ടയി ബാലേ പ്രിയമാനസവു
മ്മയി മോദസഹിതമയി വിരചയ   കാന്ത

ച. ൩. പലദിവസമുണ്ടിഹ ഞാൻ പരിണത-
-ശശധരമുഖി വലയുന്നതുമോർക്കനീ
വലഭിദാദിസുരനതനാം വസുദേവസുതൻ
വരുമെന്നിഹ മമ ധവനയി സഖി   കാന്ത

---

G. 261. സുരടി. മുറിയടന്ത പദ. ൨൦.

പ. അലർശരപരിതാപം ചൊൽവതി-
-ന്നളിവേണി പണി ബാലേ

അ. ജലജബന്ധുവുമിഹ ജലധിയിലണയുന്നു
മലയമാരുതമേററു മമ മനമതിതരാംബത വിവശമായി
സഖി അലർ

ച. ൧. വളരുന്നു ഹൃദിമോഹമെന്നോമലേ
തളരുന്നു മമ ദേഹം കളമൊഴി
കുസുമവാടികയതിലുളവായോരളികുലാരവ-
-മതിഹകേൾപ്പതുമധികമാധിനിദാനമയിസഖി അലർ

ച. ൨. ശശിയും ചെങ്കനലായിസമ്പ്രതി സൂന-
-ശരനമ്മേരിപുവായി
ശശധരാനന്മുഖിസരസമോടിനിമെല്ലേ
ദ്രുശമാത്തയതാ മമാഖിലശുചമയേകഥയാശു സുദതിനീ
അലർ

ച. ൩. ജലധരസദൃശശോഭനെൻകാന്തൻ ശ്രീ-
-ജലജാക്ഷനബ്ജനാഭൻ
കലയതി കിമു കോപം കരുണവെടിഞ്ഞുള്ളിലമലം
ബത താമസേന കിമിഹ ജവാന്മമ സാധയേപ്സിതം അലർ

---

G. നീലാംബരി. അടന്ത. പദ. ൨൧

പ. കാമിനീഹ ഞാനെന്തുചെയ്യൂ

അ. താമസം സാരസനാഭൻ തരുണി
വരുവതിനെന്തഹോ ബാലേ വദ ചാരുശീലെ കാമിനീ

ച. ൧. മട്ടമലർശരനിതാവന്നു മയി പട്ടുതരശരങ്ങളെയ്യുന്നു
മടിയാതെ വരനെന്നു വന്നു മമ മന്മഥകദനം തീക്കുന്നു
വെടിവതിനിഹ കിന്നുസംഗതി
ഝടിതി രമണനകാരണം സുമുഖി മൃദുഭാഷിണി സഖി
കാമിനീ

ച. ൨. കിസലയവിരചിതതല്പം ഹന്തകിളിമൊഴി മമാനലകല്പം
അസമശരതാപമനല്പം മമ ഹലഹല ദിനമൊരുകല്പം
സസുഖമെന്നോടു മുന്നമാടിന
സരസലീലകൾ കാന്തൻ മറന്നോ മമ മോഹമൊന്നോ
കാമിനീ

ച. ൩. തരളമിഴിനീ ചെന്നു മെല്ലേ പ്രാണ-
-ദയിതനോടിഹശോകം ചൊല്ലേ
കരുണ തവ തെല്ലോളമില്ലേ നീ
കമനി മൽപ്രിയസഖിയല്ലേ
സ്മരസമാകൃതിയായ കണ്ണവനു
ചതികൾ ചെയ്വതുമുചിതമോ
ലലനേ കരുചിന്ദരദനേ കാമിനീ

---

G. 263. ആനന്ദഭൈരവി. ചെമ്പട. പദ. ൨൨

ച. പൂന്തേൻനേർമൊഴി സഖി ഞാൻ വിരഹം
പൂണ്ടു വലഞ്ഞീടുന്നേൻ കാമിനീ

അ. കാന്തഗുണനാകുമെൻ കാന്തൻ ശ്രീപത്മനാഭൻ
സ്വാന്തേമോദം കലർന്നു സപദി വരുന്നതെന്നു്? പൂന്തേൻ

ച. ൧. ബാലേ ചാരുശീലേ മമ ചാലേ വന്നെന്നിഹ രാത്രി-
-കാലേ മോദത്താലെന്നുടെ ഭാലേ നൽകസ്തൂരികാ-
-ലേപനം ചെയ്യും പൂന്തേൻ

ച. ര. പാടീമെല്ലെപ്പാടി നല്ല പാടീരമണിഞ്ഞു മുല്ലമാലചൂടി
രസധാടിയോട വിടിപകന്ന കൊണ്ടാടിരമിപ്പതെന്നു്?
പൂന്തേൻ

ച. ന. വന്നു ദിവി നിന്നു ദ്യുമിന്നു പുനരിന്ദുവുമങ്ങുയരുന്നു
വേഗം ചെന്നു ശോകം പൊന്നു
സാകം തേനവപോന്നു മാമ്മോദയ പൂന്തേന

---

G. 264. ധന്യാസി. അടന്ത. പദ. ൨൩

പ. കളിർമതിവദനേ കിന്നുചെയ്യൂ ഞാൻ
കരവിന്ദരദനേ

അ. 'കളകണ്ഠിവേഗാമാഗമിപ്പൻ നിന്നരികെ'ന്ന
കളിയോ സാരസനാഭൻ കഥിച്ചതും തരുണി കളിർ

ച. ൧. കണവനെന്നെ വെടിഞ്ഞോ
മുന്നമിരുന്നകരുണയിന്നു കുറഞ്ഞോ
മണമാന്നു വിലസുന്ന മന്ദമാരുതമേറ്റു
മണിമതിബിംബം കണ്ടുമല്ലലിയലുന്നയ്യോ കളിർ

ച. ര. അരുണാധരമെന്നു രമണൻ വന്നു ഹന്ത മമ
തരുന്നു കരുതിയൊരഭിലാഷം
കനിവൊടേ തരുന്നാഥൻ തരസാ
മാന്നതെന്തു താത്തേൻമൊഴി ഭാമിനി കളിർ

ച. ന. പ്രേമഭാജനത്തോടോ വഞ്ചനവേണ്ടു
പരമതിനിഹ പാടോ
കമലനേത്രനാകുമെൻ കമിതാവിനെ വൈകാതെ
മമസവിധമാനയ മത്തകോകിലവാണി കളിർ

---

G. 265. യദുകുലകാംബോദി. ഝമ്പ പദ. ൨൪

പ. ഹേമഭാസുരാംഗനാകുമെൻ കാന്തനവനയി സഖി
ഈ മദനകദനമലമെന്നു തീർത്തിടുന്നു ഹേമ

൨ തുഹിനാംശുകൃതമാകുമുത്തുംഗതാപമഖിലം
ഇഹ മദൃഢകുണ്ഠവന്നെന്നു തീർത്തിടുന്നു ഹേമ

൩ ബഹുളമലയജപങ്കം ബന്ധുരകുചത്തിൽ ചേർത്തും
ഈഹപോലെ പുണർന്നെന്നഴലെന്നു തീർത്തിടുന്നു ഹേമ

൪ കളകളമാംപികനാദാകർണ്ണനജമാകും ഖേദം
ഇളമറിമാന്നയനേ വരനെന്നു തീർത്തിടുന്നു ഹേമ

൫ കളിയും പൂണ്ടധരം നല്കി ഫലനമാമ്മാമകശോകം
ഇളതളിർശയനേ വസിച്ചെന്നു തീർത്തിടുന്നു ഹേമ

൬ അതിനീലഘനാഭനാകും അംഭോജനാഭൻ കാന്തൻ
ഇതുപൊഴുതു വളരും ശുചമെന്നു തീർത്തീടുന്നു ഹേമ

൭ ചതിയെന്നിയേ മമ ബത സങ്കടമിതഖിലവും
ഹിതമാന്മൃദുമൊഴിയാലെന്നു തീർത്തീടുന്നു ഹേമ

---

G. 266. ഭൈരവി. അടന്ത പദ. ൨൫

പ. ഖിന്നതപൂണ്ടേത്രനാളായി മരുവുന്നു
കീരവാണി സഖി ഞാൻ

അ. പന്നഗശയനൻ ശ്രീ പത്മനാഭൻ വരാഞ്ഞു ഖിന്നത

ച. ൧. കാമൻ പൂങ്കണമാരിതൂകുന്നു, ശീതകരനും
ചെങ്കനലായി മേവുന്നു, ബത
വാമനയനേ ശോകവാരിധി നടുവിൽ
ഞാൻ കാമംവീണുഴലുന്നു കാൺക മൽപ്രിയസഖി

യാമിനി എന്നൊടുങ്ങുന്നു
ദയയാവരനെന്നണയുന്നു
മാമകാധിയെന്നാറുന്നു, ഈമാരതുയിരെന്നു തീരുന്നു. ഖിന്നത

ച. ൨. ദിനമൊരുയുഗപ്രായമായല്ലോ കുളിർ
തെന്നലിഹ വൈരിയായി തീർന്നല്ലോ
നീലഘനരുചിരാംഗനാം കമിതാവിനെ
നിനച്ചു തനിയേ വലയുന്നല്ലോ
താർമധുമൊഴിയാളേ കനിവു വരുന്നു കുറഞ്ഞല്ലോ
അന്യകമിനിക്കവൻ വശനായല്ലോ
തനുവുമതികൃശമായല്ലോ, ഹന്ത!
ദയിതനിങ്ങനെ തോന്നിയല്ലോ ഖിന്നത

ച. ൩. താപമേ നീ ചെന്നു ചൊല്ലുമോ കേട്ടു
തരുണനു കരുണ വന്നീടുമോ
വന്നു കോപമയികളഞ്ഞു കുളിർകൊങ്കകളണച്ചു
സല്ലാപം ചെയ്തീടുമോ
സരസവീരായിതാന്നേരാപ്പകൽ മതിയാകുമോ
സുമചാപനന്നു മയിങ്ങേനക്കുമോ ചാപല്യം മമ തീരുമോ
ജലജാക്ഷനൊടു സഹവന്നിടാമോ ഖിന്നത

---

G. 267. കാമോദരി. അടന്ത പദ. ൨൭

പ. മനസി കരുണ വെടിഞ്ഞിന്നു മുല്ല
-മലരമ്പൻ കണചൊരിയുന്നു

അ. പനിമതിവദനേ മൽപ്രാണനായകനാം ശ്രീ
-പത്മനാഭനു കോപകാരണമെന്തയ്യോ

ച. ൧. പല്ലവശയനേവസിച്ചു
നല്ല പാടീരം മാറിൽ വഹിച്ചു

മുല്ലമാലികയും ധരിച്ചു എന്നു
മോദേനരമിപ്പതുകളിച്ചു വരനൊന്നിച്ചു — മനസി

ച. ൨. കോമളമൊഴികൾ പറഞ്ഞു
മാമകോരസി ഗാഢമണഞ്ഞു
കാമിനി മോദം നിറഞ്ഞു എന്നു
കാമുകൻരമിപ്പതിങ്ങു മനമഴിഞ്ഞു — മനസി

ച. ൩. താപമേറെ വളൎന്നിട്ടുന്നു
ജലദാഗമകാലം വരുന്നു
ശ്രീപതിയുടെ ചാലെ ചെന്നു മമ
ചിന്തിതം സാധയ നിന്നു വരണമിന്നു — മനസി

---

G. 268. ഉശാനി. രൂപകം — പദ. ൨൭

പ. എന്തുചെയ്യാവൂ സഖിഞാൻ
അ. ഹന്ത പങ്കജനാഭൻ മാമകതളിരിൽ മറന്നോ — എന്തു

ച. ൧. ഇന്ദുവുമയിചെങ്കനലായങ്ങിന്നുമേവുന്നു
മന്ദപവനനും രിപുവായി മരുതു തീരുന്നു
കന്ദസായകൻ ശരനിര സകോപമെയ്യുന്നു
ഇന്ദിന്ദിരാരാവമതിഹ കേട്ടു മെന്മാനസംമുഴലുന്നയ്യോ — എന്തു

ച. ൨. പലതും ചൊല്ലും വാക്കു കരുതികലഹഭാവമോ
ജലജവദനനാമെൻകണവൻ ചതിചെയ്തീടുമോ
വിലപിതമിതഹോ മേ ബത വിപിനതടിതമോ
വലയുന്നയ്യയ്യോ വികചാരുണാംബുജനേർമിഴി
മത്തകാശിനി നീ — എന്തു

ച. ൩. വരനോടാശുചെന്നു ശോകം വിരവിൽചൊല്ലയേ
കരുണ വേണമതിനു നിന്നോടരമിഹാൎച്ചയേ

പരികസാകം രമണനോടു വരഗുണാലയേ
തരുണിദയിതനെന്നിയേ മമ പരമാലംബനമില്ലയി
ബാലേ എന്നു

---

G. 269. സാവേരി. അടന്ത. പദ. വൃ.

പ. ഭാസുരാംഗി ബാലേ മദനാതുരയായിഞാൻ
പാരമുഴലുന്നേനയ്യോ

അ. വാസവോപലകോമളാംഗനംബുജനാഭൻ
വഞ്ചനയെന്നിയേ വന്നു പുണരാഞ്ഞു ഭാസുരാംഗി

ച. ൧. തരുണിമണി നിശിയിൽ ശിവശിവ പരംതിമ-
കിരണനുദിച്ചീട്ടമോ?
സ്മരസായകമൊക്കവെ സുമമയമെന്നു ലോക-
-രുരചെയ്യുന്നതും കളിയോ
അരുണപല്ലവാധരി പരിചൊടു മമ
വരനരികിൽ വന്നു സഹസാ
സരസം പുഞ്ചിരിതൂകി സ്വൈരം ചെയ്തു ലീലകൾ
സകലവുമയി മറന്നോ മത്പ്രിയസഖി ഭാസുരാംഗി

ച. ൨. കാമനെവെല്ലുന്ന കണവൻതന്റെരൂപം
കാമമനുദിനവും ഞാൻ
യാമിനികളിൽ നിദ്രയിൽ കാണുമുണരുമ്പോൾ
യാതനാമതുമെന്തയ്യോ
കാമുകനെപ്പിരിഞ്ഞു വാഴുന്നൊരുദിനവും
കല്പസമമഹോ മമ താമരസമുഖിമേ
താപമഖിലംതീർപ്പാൻ
താമസംദയിതനെന്തേ മത് പ്രിയസഖി ഭാസുരാംഗി

ച. ൩. മുന്നമെന്നിലിരുന്ന മമതകുറഞ്ഞന്യയിൽ
മോദംപൂണ്ടു വസിക്കുന്നോ
മന്നിൽമരുവുന്നൊരു മടവാർകുലങ്ങളിൽ മമഭാഗ്യമീവിധമോ
കന്നൽമിഴിയോമലെ വിരഹവാരിധിയതിൽ
ഖിന്നയായി മുഴുകീടുന്നേൻ
പന്നഗശയനനാമെന്മ പ്രാണനാഥനോടാശു
ചെന്നു ചൊല്ലുക മേ താപം മൽപ്രിയസഖി ഭാസുരാംഗി

---

G. 270. ആനന്ദഭൈരവി. ചമ്പട. പ.ദ. വൻ.

പ. ബാലികേ മോഹംവളരുന്നു ദിനമനുമേ
പാരം ദേഹവും തളരുന്നു

അ. ബാലസോമാളികനാം ശ്രീപത്മനാഭനെ കാണാഞ്ഞു
ബാലികേ

ച. ൧. മുല്ലബാണൻ ശരം തൂകുന്നു കുളിർമതിയും
മോഹനാംഗി താപമേകുന്നു
മല്ലാക്ഷി കോകിലം കൂകുന്നു അതിനാലെന്റെ
മാനസം വിവശമാകുന്നു
പല്ലവശയനമയി ഭാമിനി ശിഖിപോലവേ
യല്ലലിന്നനല്കീടുന്ന ഹാഹന്തഞാനെന്തുചെയ്യൂ ബാലികേ

ച. ൨. കാന്തനെന്നെ വെടിഞ്ഞീടുമോ? നിദ്രുതമന്യ-
-കാമിനിയോടു ചേർന്നീടുമോ?
സ്വാന്തമോദമെന്നു കൂടുമോ? മമത പൂണ്ടു
സരസനെന്നിഹ വന്നീടുമോ?
എന്തിനു ഞാനഹോ കാമമേവമ്മുധാ കഥിക്കുന്നു
താന്തയായ് മേവണമെന്നു തരുണി വിധിലിഖിതമോ
ബാലികേ

ച. ന. മുന്നമൊന്നിച്ചുവസിച്ചതും താർത്തേൻമൊഴി
മോദം കലൎന്നു രമിച്ചതും
സന്നയായി ഞാൻ ശയിച്ചതും മൃദുവചസാ
ഖിന്നത ദൂരീകരിച്ചതും
ഇന്നിതെല്ലാം കണ്ണവൻ മറന്നുപോവാനെന്തുമൂലം
ചെന്നു നീ ചൊല്ലി മേ താപം ശ്രീപതിയെ നയിക്കേണം
ബാലികേ

---

G. 271. വരാളി രൂപകം. പദം നം.

പ. വലയുന്നിഹ ഞാനനിശം സാമ്പ്രതം
വാമാക്ഷി ഭൃശവിവശം

അ. അലമഗതിയായി വരാളിതചിവേണി
യാരോടല്ലൽ ചൊല്ലേണ്ടു മാനിനീ വലയുന്നിഹ

ച. ൧. കമനി രമണനേവം വിമുഖത വരുമെന്നു
കരുതിയതില്ല ചെററുമേ
കമലബാണനാപമൻ ചൊന്ന മൊഴികളെല്ലാം
കളിയായിത്തീൎന്നധുനാ
കിമപി നിശിയിലഹോ നിദ്രയില്ലാഞ്ഞു ഞാൻ
ഖിന്നയായനുദിനവും
കമിതാവിന്നീവണ്ണമുഴലുന്നോരെങ്കലഹോ
കരുണാലേശമില്ലയേ മാനിനി വലയുന്നിഹ

ച. ൨. വിധുബിംബത്തിനെ വെല്ലുമാനനകാന്തിയും
വിവിധകേളിയിൽ വിരുതും
മധുരതരയായീ മാലാപധാടിയും
മന്ദഹസിതരുചിയും അധരീകൃതബിംബമാമധരശോഭയും

മേചകാംബുജസമനേത്രവും
മധുവാണിസകലവും ചിന്തിച്ചു നിരവധി
വിധുരയായ്മരുവീടുന്നേന്മാനിനി　　　　വലയുന്നിഹ

ച. ൩. നളിനദളനയനേ വൈകാതെ ശ്രീപത്മനാഭൻ-
-തന്നുടെ സവിധേ
കളിയെന്നിയേ മമ താപമഖിലവും നീ
കാമിനിമണി ചൊല്ലി മാം
കളവാണിമാർ ചിലർ നിന്ദിച്ചുണ്ടു ഹാഹന്ത
കണ്ടു ഹസിപ്പതിന്നലം
കളഭഗാമിനി പരമിടവരുത്തരുതെന്നു
കാന്തനോടയേ ചൊല്ലീട്ടു നീ മാനിനി　　　　വലയുന്നിഹ

---

272. ഗൗരി രൂപകം. പ. ന.

പ. ഹന്ത ഞാനെന്തു ചെയ്യു മൽപ്രിയസഖി
യല്ലലിഹ വളരുന്നു

അ. കിന്തു കോപകാരണം കിളിമൊഴി ദയിതനു　　　　ഹന്ത

ച. ൧. ഒരുനാൾ നിശി മാനിനി സരസകാമകേളിയിൽ
വരനെന്നോടഹഹ 'ഭവാൻ' എന്നു കഥിക്കയാൽ
നിരുപമാംഗി ലജ്ജയാ ദരഹാസവുമാർന്നു മാം
പരമയി രമിപ്പിച്ചു തരുണൻ ഇന്നു മറന്നോ　　　　ഹന്ത

ച. ൨. 'കാമിനി നിന്നോടുള്ളൊരു മമത കുറകയില്ലെ'-
ന്നമിതകരുണൻ ചൊന്നതല്ലോ കളിയായിന്നു
കമലബാണകൃതമാം കദനത്തിന്നു മേ ബത
വിമലഗുണനിലയേ വിധിയേ സാക്ഷിയുള്ളു　　　　ഹന്ത

ച. ന. ഫണിരാജശയനനാം ശ്രീപത്മനാഭനോടയേ
ക്ഷണകാലവും വൈകാതെ സഖിമേ ചൊല്ക നീ താപം
പ്രണതഖേദഹാരിയാം പ്രാണനായകനല്ലാ-
-തണിമതിമുഖി പരം ആരിന്നു ശരണമമ്മേ ഹന്ത

---

G. 273. കുറിഞ്ചി. അടന്ത. പദ. ൩൧

പ. അളിവേണിയെന്തുചെയ്യൂ ഹന്ത ഞാനിനി മാനിനി

അ. നളിനമിഴി ശ്രീപത്മനാഭനിഹ വന്നീലല്ലോ അളി

ച. ൧. ഇന്ദുയുതയാമിനിയും ഇന്ദിന്ദിരാദിരാവവും
മന്ദമാരുതനും ചാരുമലയജാലേപനവും
കുന്ദജാതീസുമങ്ങളും കോമളാംഗി സഖി ലോക-
-സുന്ദരൻ വരാഞ്ഞാലയേ ചൊല്ക കിമ്മേ പ്രയോജനം അളി

ച. ൨. പാരിടത്തിലഹോ ബഹുഭാഗ്യവതിയാകുമേവൾ
സാരസാക്ഷനോടുകൂടി സാമോദം രമിച്ചീടുന്നു
നീരിത്താർശരസദൃശനിത്രമിങ്ങുവരമ്മാഗ്ഗം
പാരനോക്കുവതിന്നപി ബാഷ്പമിന്നു വൈരിയായി അളി

ച. ൩. കമനനെന്നോടുമുന്നം കാമകേളിയിലോരോരോ
സുമധുരവചനങ്ങൾ ചൊന്നതും മറന്നുപോയോ
കിമപി താമസമെന്യേ ഖേദമഖിലമമ്മേ ചൊല്ലി
കമിതാവിനെ വൈകാതെ കംബുകണ്ഠി നയിക്കേണം അളി

---

G. 274. അസാവേരി അടന്ത. പദം ൩൨.

പ. കളമൊഴിമമ കേവലം ഈയാമിനികാൺക വിരസയായയ്യോ

അ. നളിനാക്ഷനാം ശ്രീപത്മനാഭചാടുവചനം
കളിയെന്നു കരുതായ്ക കാരണമയേ നൂനം കള

ച. ሶ. പശുപക്ഷിമൃഗങ്ങൾപോലും രമിക്കവേ തൻ-
-പ്രണയിനികളോടുകൂടി
അശരണയായ് മദനാർത്തിപൂണ്ടിതി മേവാൻ
ശശിമുഖി ഫലനപാപജാലമേവ നിദാനം കള

ച. ൨. മണമാൎന്നസുമങ്ങൾകൊണ്ടു വിരവിനൊടു
മണിയറയലങ്കരിച്ചു
കണവനിക്ഷണം വന്നു ഗാഢം കുതുകമോടി
ങ്ങണയുമെന്നു ചിന്തിച്ചു ഹാഹന്ത വലയുന്നേൻ കള

ച. ൩. പരമഭാഗ്യവതിയാകുമാരോടിന്നു രമ
പതി ബത രമിച്ചിടുമെന്നോ
രതണി താമസമെന്യേ ദയിതനോടു മേ ഖേദം
അതുചെയ്യു സഹസാ തമോനയ മദുപാന്തേ കള

---

G. 275. ആഹരി. ത്രിപുട. പദം ൩൪.

പ. ഏണനേർമിഴി ഹേ കാമിനി എന്തിനു കാന്ത-
-ന്നീവിധമുപചാരമിനി

അ. പ്രാണനാഥൻ ഞാനെന്നുള്ള ഭാവവുംവെടിഞ്ഞോരം ഏണ

ച. ൧. പലദിവസമായി ഞാൻ പരിതാപസാഗരത്തിൽ
ജലജാക്ഷിവീണാവോളം സതതം വലയുന്നല്ലോ
ഫലഹല മധുരവാക്കധുനാ പരമെന്തിനു
ജലദവേണി സൎവ്വവും സമദയ ചെയ്യണമല്ലോ ഏണ

ച. ൨. കാമനസൂനബാണങ്ങൾ കാമിനി മയി ഹാ നി-
-സ്സീമമായ്ചൊരിയുമ്പോൾ ശിവശിവ രമണനു
പ്രേമലേശമുണ്ടെങ്കിൽ പ്രിയസഖി ഞാനേവം
ഹേമഭാസുരഗാത്രി കാമം തപിച്ചിടുമോ ഏണ

ച. ൩. പാരിടത്തിൽ വാഴുന്ന നാരീനികരങ്ങളിൽ
പാരമായി മാമകഭാഗ്യമീവണ്ണമോ
നീരദാംഗനായീടും സാരസനാഭനെ
ചാരത്തു സമാനയ ചാരുവാണി വൈകാതെ — ഏണ

---

G. 276. — നീലാംബരി. ഝമ്പ. — പദ. ൩൭.

പ. ഹന്തജീവനായകൻ മറന്നോ
അ. ചിന്തയിലനുദിനം മഗ്നയായോരെന്നെ — ഹന്ത

ച. ൧. ശിശിരകരകിരണമതുകൊണ്ടും സൂന-
-വിശിഖപരിതാപ മിഹ പൂണ്ടും
ശശിമുഖി വളൎന്ന പരവശത സഹിയാ ഞാൻ — ഹന്ത

ച. ൨. മധുപപികഗീതമതുമിന്നു കേട്ടു
മനസി ബഹു ഖേദമിയലുന്നു
വിധുരത മദീയപതിയോടു കഥയ നീ താൻ — ഹന്ത

ച. ൩. കമലസമമായ മുഖരുചിയും പാരം
കരുണചൊരിയുന്ന മധുമൊഴിയും
കമിതാവു തന്നുടയ ഗുണകഥനമെല്ലതോ ! — ഹന്ത

ച. ൪. കുസുമമയതല്പമതിൽ വന്നു കാന്തൻ
അസമശരലീലകൾ തുടൎന്നു
സസുഖമംബുജനാഭൻ മരുവുന്നതെന്നു ! — ഹന്ത

---

G. 277. — സുരടി. ചെമ്പട. — പദ. ൩൮.

പ. മനസി മദനതാപം മാനിനി മമ ബത വളൎന്നു

അ. കനകകലശകുചഭരനതഗാത്രി
കമലനാഭനിഹ സാക്ഷി മധുരവാണി — മനസി

ച. ൧. പഞ്ചബാണപുളിന്ദസായകപടുതരപതനാന്മേ ബഹു-
-സഞ്ചകിതമിഹ മാനസമൃഗമയി! സരസഗുണമനോജ്ഞേ
കിഞ്ചപുനരഗതിയായി യൗവന-
-കേളീവിപിനമാം നിൻകുളിർമേനിയിൽ
സഞ്ചിതമോദമുഴന്നുചിരം കച-
-സഞ്ചയാന്ധകാരേ വലയുന്നിതു — മനസി

ച. ൨. തുംഗപീനകുചങ്ങളായൊത്ത തുഹിനശിഖരിതന്റെ വര-
-ശൃംഗതടമതിൽ നിന്നിഹവീണതിശിഥിലിതപദമായോ
അംഗജരസപരിപൂരിതമായിട്ടു
മാനനശശിരുചികണ്ടു വസിക്കയോ
ഭംഗികലരുംനാഭികൂപമതിൽ താവ
പരിചിനൊടേമുഴകിപ്പൊങ്ങിവരായ്കയോ — മനസി

ച. ൩. മന്ദമന്ദമമന്ദസൗരഭമാരുതനയനൊയ്യുന്നു അര-
-വിന്ദബാന്ധവനപി ജലനിധിയതിൽ വിധുമുഖി
മറയുന്നു
കുന്ദമുകുളസമദന്തി വിലാസിനി
കോപമകാരണമാശു കളക മയി
മന്ദഹസിതമധുചന്ദ്രികകൊണ്ടപി
മമ ഹൃദയകദനം പ്രശമവിരവൊടു — മനസി

---

G. 278. ഉശാനി. അടന്ത. പദ. ൩൯

പ. അയിസഖി താപമയ്യോ സഹിയാ ഞാൻ

അ. പ്രിയമിഹ കുപിതമേ പ്രീണയ ബത നീതാൻ
അയിസഖി

ച. ഛ. ശിതഭാനുവെന്ന ശിവശിവ ശശധരൻ
കാതരാക്ഷിബാലികേ കലിതനായെന്നാൽ
ആതപമതുപോലെ ഹന്ത താപവുമേകി
വീതമോദയായതും വിധിമുഖിപന്നിചൊല്ലാൻ അയിസഖി

ച. വ. പാരിടത്തിലൊക്കവെ ബാണമതു കൊണ്ടല്ലോ
വീരന്മാരെയ്യുന്ന വിദ്യുല്ലതാംഗി
നേരത്താതൊരു ഗുണനിലയെന്നെൻ കണവന്മാം
ചാരുഗുണത്താൽതന്നെ ചതിചെയ്യുന്നിതോ ധീമാൻ
അയിസഖി

ച. ന. ശങ്കവെടിഞ്ഞുള്ളിൽ ചാടുതരവചസാ
സങ്കടം പ്രിയനോടു സകലമമ്മ ചൊല്ലേ
എൻകലൊരു കരുണ എങ്കിലോ വിരവോടു
പങ്കജനാഭാന്തികേ ഭാമിനി പോക നീതാൻ അയിസഖി

---

G. 279. ശങ്കരാഭരണം. അടന്ത. പദ. നവ്യ.

പ. സഖി ഹേ നി ഗമിക്ക വേഗം സരസനോടു
സകലം മേ കഥയ ശോകം

അ. നിഖിലഭുവനനാഥൻ നീരജനാഭനിന്നു
സുഖയതി കാമിഹ സുകൃതിതമാം ഭുവി സഖി

ച. ഛ. ചാരുതരാംഗി ഞാൻ ചാതകിയതുപോലെ
നീരിത്താർശരസമനെന്നവനെന്നോടു
ചേരുമെന്നു തോഴി ചേതസി ചിന്തിച്ചു
പാരമുഴലുന്നു പാവ്ണേന്ദുസുമുഖി സഖി

ച. വ. നിശിതതരമദനവിശിഖരചിതപര-
-വശതയാ നിരവധിവിശിഥിലധൃതിയാമ്മേ
ശിശിരകരകിരണമശനിസദൃശമഹോ
നിശമയ ശുചമയി കൃശതനുലതികേ നീ സഖി

ച. ൩. അലമതിവചസാ ചപലതരഹരിണാക്ഷി
പലദിനമുണ്ടല്ലോ വലയുന്നു തനിയേ ഞാൻ
കലയസി കിമു മൌനമലഘുതരവിരഹ-
-ജലനിധിയതിൽ വീണാകുലിതേന്ദ്രിയയാം മയി സഖി

---

G. 280. സൌരാഷ്ട്രം. അടന്ത. പദ. ൩൯

പ. സുദതി ചൊല്ക നീ താപമേ രമണനോടു
അ. മദനവിശിഖമേറ്റു മാനസം മമ ഹാ തളൎന്നധികം
ബത സുരുചിരപരഭൃതകളമൊഴി സുദതി

ച. ൧. കരുണ കുറവാണെന്നു ബാല ധവനു
കാരണമായി ചാരുശീലേ
വിരഹവാരിധിയതിൽ വിധുമുഖി വലയുന്നേൻ
സാരമാമധരാമൃതം മമ തന്നവനെന്നിഹ സുന്ദരി സുഖയതി
സുദതി

ച. ൨. കുമുദബന്ധുവും തിഗ്മകരനോ ഹന്ത
ഉന്നമേറും പതി ഭയാകരനോ
മമതയുണ്ടെന്നാകിൽ മാരതുല്യരൂപനു
മാമകാധരമൊഴിപ്പതിനെന്തിഹ താമസമിന്നയി മാനിനി
സുദതി

ച. ൩. ക്ഷണകാലമതും യുഗപ്രായം മമ തു
സരസിജാക്ഷ ശോകമദമയം
കണവനായിട്ടും ശ്രീപങ്കജനാഭനോടാശു
നാണിയാതെ നീ ചെന്നുചൊല്ലു കളമോഹനഹംസ-
-സുഗാമിനി ഭാമിനി സുദതി

---

G. 281. നാഥനാമക്രിയ. അടന്ത. പു. ൨൦.

പ. അയ്യയ്യോ കിന്തു ചെയ്‌വൂ കാമിനി ഞാനയ്യയ്യോ
അ. മയ്യുദാസീനതയ്ക്കു മമ കാന്തനെന്തുകാരണം? അയ്യയ്യോ
ച. ൧. മണിമഞ്ചതലേ ബത മഞ്ജുളോത്സംഗമതിൽ
പ്രണയമോടിരുത്തി മാം പ്രാണനാഥൻ
മണമിയലും മുല്ലമാലിക പരിചൊടെ-
-ന്നണിചികുരമതിന്മേലണിഞ്ഞതു മറന്നിതോ! അയ്യയ്യോ
ച. ൨. കുമുദപതികിരണം കൊണ്ടു വിലസുന്നൊരു
രമണീയതരഹർമ്മ്യ രസമോടവൻ
കമലസായകകേളി കനിവൊടു ചെയ്തതു-
-മമലഗുണനിലയനകമതിൽ മറന്നിതോ! അയ്യയ്യോ
ച. ൩. നളിനാക്ഷി ശ്രീപത്മനാഭനോടിതുനേരം
വരുമാമകശോകം വദ ബാലികേ
ഇളതളിരൊളിഗാത്രി ഇച്ചൊന്നവചനന്നീ
കളിയെന്നിഹ കരുതി കഴിയായ്കുകാലം !! അയ്യയ്യോ

---

G. 282. ദ്വിജാവന്തി. അടന്ത. പു. ൨൧.

പ. തരുണി ഞാനെന്തുചെയ്‌വൂ ഹന്ത
മാമകദയിതനെന്നെ മറന്നോ!
അ. സരസിജത്തിന്നെ വെല്ലുമാനനം കാണ്മതും
സരസവചനാമൃതം കേൾപ്പതുമെന്നു ഞാൻ! തരുണി
ച. ൧. ഈവണ്ണംവരുമെന്നു ഹാ നിദ്രയിൽപോലു
മേതും നിനച്ചവളല്ലേ!
ഈവസുമതിയതിൽ വാഴും മാനിനിമാരി-
-ലേവമോ മമ ശിരസി വിധിലിഖിതം ! തരുണി

ച. ൨. മാന്താർശരൻചൊരിയും സായകങ്ങൾക്ക
മധുമൊഴി സംഖ്യയില്ലേ!
സ്വാന്തത്തിലുളവാകും ഖേദമിതയേ മത്ത-
സാമജഗമനേ ഞാനാരോടു ചൊല്ലേണ്ടു! തരുണി

ച. ൩. അല്ലലിതഖിലവും ശ്രീപത്മനാഭനോ-
-ടൻപൊടു ചെന്നു ചൊല്ലേ
അല്ലിത്താർശരസമനാകിയൊര കണ്ണവ-
-നല്ലാതാരെനിക്കവലംബം കോകിലവാണി തരുണി

---

G. 283. യദുകുലകാമോദരി. അടന്ത. പട. ൪൨.

പ. എന്തഹമിഹ സഖി ചെയ്‌വൂ

അ. പന്തൊളുംമുലയാളെ പത്മനാഭൻവരാഞ്ഞാൽ എന്തഹം

ച. ൧. രമണനെന്തിഹ കോപമൂലം ഹാ
സുമശരൻ ചൊരിയുന്ന സുമുഖി വിശിഖജാലം
മമ കിന്ദൈവവും പ്രതികൂലമോ
കമലാക്ഷി വെടിഞ്ഞിതാകാന്തനിഹാലം എന്തഹം

ച. ൨. വളരുന്നു ഹൃദി ബഹുമോഹം മേ
തളരുന്നു നിരവധി തനുതരമഹോ ദേഹം
കളഭാഷിണി നഹി സന്ദേഹം ശ്യാ-
-മളവേണി വലയുന്നു മദനവശാഹം എന്തഹം

ച. ൩. തരസാ മാനിനിമണി ചെല്ലേ നീ
സരസനോടയേ ഖേദം സകലം മേ ചൊല്ലേ
വിരഹം സഹിപ്പാൻ വശമല്ലേ ഭാ-
-സുരഗാത്രനെപ്പിരിഞ്ഞു സുഖമേതുമില്ലേ എന്തഹം

---

G. 284. സുരടി. അടന്ത. ചെ. ര.

പ. ഇണ്ടലിഹ വളരുന്നു ഹേ മാനിനി
എന്തു ചെയ്‌വൂ ഞാനിന്നു

അ. പണ്ഡിതനരാഗ്രം ശ്രീപത്മനാഭനു മയി
തണ്ടാർശരനിലയേ തരുണി കരകമലാ ഇണ്ടൽ

ച. ൧. ഇതുനേരമമനസിജനിഹപോലെ ശരങ്ങൾ
മതിമുഖി ചൊരിയുന്നു മമ മാവിൽ
ചതുരഗ്ഗുണംകൊണ്ടു സഖി മാനസം കവൎന്നു
ചതികൾചെയ്‌വതുമതി സരസനുചിതമാമോ ഇണ്ടൽ

ച. ൨. രമണവിരഹേ ബത തൃണമാമലങ്കാരം
പ്രമദാരത്നമേ ദേഹഭാരമമ
കിമപിഞാനപരാധം കിളിമൊഴി കിനാവിലും
കമനി നിനച്ചതില്ല കരുതുക മമ വാചം ഇണ്ടൽ

ച. ൩. തരസാ ജീവനായകൻ തന്റെ സവിധേ ചെന്നു
പരവശതകളെല്ലാം പറക നീ
കരുണാലേശമെങ്കൽ കാന്തനുണ്ടെന്നാകിൽ
അരികിൽ വരുവതിനായധുനാ താമസിക്കുമോ ഇണ്ടൽ

---

G. 285. പന്തുവരാളി. ചെമ്പട. ചെ. ര.

പ. ഹന്ത! ഞാനിന്നു ബാലേ കിന്തുചെയ്യേണ്ടു ?

അ. സന്തതംസുമശരൻ ശരജാലങ്ങൾ ചൊരിയുന്നു ഹന്ത!

ച. ൧. മാനനീയനാകുംകാന്തൻ മഞ്ജുളാംഗിമാരായിട്ടും
മാനിനിമാരോടുകൂടി നൂനം മേവുന്നു
ഞാനിവണ്ണമയ്യോ മോദഹാനിപൂണ്ടിരിപ്പാൻ ശീത-
-ഭാനുമുഖി പുരാ ചെയ്ത പാപം മൂലമെന്നു മന്യേ ഹന്ത!

ച. ൨. ഭാമിനിമാർമണേ സഖി ബാല്യകാലത്തിലുണ്ടായ
പ്രേമവും വെടിഞ്ഞഹൊ മാം കാമം മറന്നു
സോമസുമുഖൻപറഞ്ഞ കോമളമൊഴികളെല്ലാം
കാമിനി! ഗതീന്നിന്നല്ലോ കാൺക ജലരേഖപോലെ ഹന്ത!

ച. ൩. ചെന്നു മാമകകദനം ശ്രീപത്മനാഭനോട-
-ങ്ങിന്നുതന്നെ ചൊല്ക നീതാനൊന്നൊന്നൊഴിയാതെ
മന്നിൽനിന്നോടല്ലാതെമേ പിന്നെയാരോടു ചൊല്ലു
കന്നൽമിഴിയാളേ ഹിതകാരിണി മൽപ്രിയസഖി ഹന്ത!

---

G. 286. കേദാരം. ചെമ്പട. പദ. ൭൫

പ. രമ്യനായൊരപ്പുരുഷൻ രമണി! നിദ്രയിൽവന്നു
അ. മന്മാനസം ഹരിച്ചതു ചെമ്മേ പറവതെന്തോ രമ്യ
ച. ൧. തരുണി! മണിമയമഞ്ചതടമതിലിരുത്തി മാം
കരകമലത്താൽ കുചകലശം തലോടി
ഉരസി ചേർത്തു പുണർന്നെന്നെ ഉൾത്താപമഖിലം തീർത്തു-
-മതന്നമാകുമധരമമ്മേ അപ്പൊഴുതവൻ നുകർന്നു രമ്യ
ച. ൨. രസമയജലധിയതിൽ രജനീകരസമമുഖി
സസുഖം മുഴുകി ബാലേ ചടുലമൃഗാക്ഷി
അസമതരമായിട്ടുള്ളോരാനന്ദവശത്താലവൻ
പ്രസഭം നീവിയഴിക്കുമ്പോൾ പ്രബുദ്ധയായി ഞാനയ്യോ
രമ്യ
ച. ൩. കാമനനംഗനല്ലോ കമനി! ഹരൻ ത്രിനേത്രൻ
സാമജഗാമിനി! ശക്രൻ സഹസ്രാക്ഷനല്ലോ
സോമനും കളങ്കിയല്ലോ സുരുചിരകോകിലവാണി!
താമരസനയനന്മേധവൻ അബ്ജനാഭനത്രേ രമ്യ

---

G. 287. നീലാംബരി. അടന്ത. പദ. രന്തു.

പ. ഹാഹന്ത! സന്താപം ഞാനാരോടുപറവൂ

അ. മോഹംവളൎന്നേററം ദേഹം തളരുന്നയ്യോ ഹാഹന്ത

ച. ൧. സോമകിരണത്തിനാൽ ശോഭിച്ചു വിലസുന്ന
യാമിനികളിൽ വരൻ പ്രേമമോടുവിരവിൽ
കാമകേളികൾ മെല്ലെ കാമിനിചെയ്തതും
സാമജസുഗമനേ സരസതരൻ മറന്നോ ഹാഹന്ത

ച. ൨. അരനാഴികപോലും അരവിന്ദനയനനേ
പിരിഞ്ഞുവാഴുന്നതിഹ ചിരകാലസമമേ
സരസിജബാണനേയ്യും ശരനിരയതിന്നു
പരിണതവിധുമുഖി പാത്രമായി ഞാനകാ ഹാഹന്ത

ച. ൩. മുന്നം നിദ്രയിലൊരു മോഹനതരാംഗി
തന്നോടുരമിച്ചമേ തരുണനെന്നഹോ കണ്ടു
ഖിന്നയായുഴന്ന മാം കൃപയോടാശ്വസിപ്പിച്ച
പന്നഗശയനൻ ശ്രീപത്മനാഭൻ മറന്നോ ഹാഹന്ത

---

G. 288. ശങ്കരാഭരണം. ചെമ്പട. പദ. രത്ന.

പ. ശാരദവിധുവദനനാമമത്പ്രാണനാഥൻ

അ. ചാലവെയൊരുനാൾ നിശിവന്നരികിൽ ശാരദ

ച. ൧. ഹിമകരരുചി വിലസുന്നൊരു സൌധ
ഇരുവരുമായി സ്മരലീല ചെയ്വാൻ
മലയജഘനപങ്കം മേനിയിൽ
മാന്യനണിഞ്ഞു മുല്ലമാലചൂടി ശാരദ

ച. ൨. സ്മിതസഹിതമതാകും മൃദുമൊഴിസ്നേഹമോ-
ടുരചെയ്തു മെല്ലെ മെല്ലെ
വികചകമലദളത്തിൽ കാന്തിയെ വെല്ലും
കടാക്ഷമതിനാൽ മയക്കി — ശാരദ

ച. ൩. അങ്കത്തിലിരുത്തി എന്നെ മാർത്തിങ്കും-
-കൊങ്കമേൽത്താണച്ചു പുണർന്നു മോദാൽ
അതിമധുരമതാകുന്നോരധരാ-
മൃതമതുകൊണ്ടാനന്ദിപ്പിച്ചു — ശാരദ

ച. ൪. വീടിപകർന്നുമിടയിൽ തോടിപാടി
പാടിപാടവമൊടു ചാടിയോടും
കുസുമശയനമതിന്മേൽ ശയിച്ചഥ
കുതുകമോടുരസി ശയിപ്പിച്ചുമാം — ശാരദ

ച. ൫. കരസരസീരുഹത്താൽ വിരവോടെൻ
കണവൻ നീവിയഴിച്ചു മോഹിപ്പിച്ചു
സുരതമതുതുടങ്ങി മണിതവും
വിരവിലെട്ടുവിധത്തിൽ മുഴങ്ങി — ശാരദ

ച. ൬. ഹിമജലമുടനുടനെ മമമുഖേ കിമപിതളിച്ചു
മന്ദംതുടച്ചുരസാൽ
വിരുതുകളുരചെയ്തും സുരതാന്തേ
വിവശയായിട്ടുമെന്നെ മോഹിപ്പിച്ചും
മതവുമൊരജ്ഞനാഥൻതന്നെ ഞാൻ
മദിരാക്ഷിയൊരിക്കലും മറന്നീടുമോ — ശാരദ

---

G. 289. ശഹന. അടന്ത. ചദ. ര്വ്യ.

പ. അത്തലിയന്നീടുന്നെൻകാമ്പിലിപ്പോഴ-
തയ്യോ ഞാനെന്തുചെയ്യവൂ

അ. മുത്തണികൊങ്കമാരുൾക്കരുന്നിളക്കീട്ടും
പുത്തൻവേരിയെവെല്ലും നിന്മൊഴികേൾക്കാഞ്ഞു അത്തൽ

ച. ൧. ഇരവും പകലും നിന്നിരുപൊൽത്താരടികളെ
കരുതിയകരുളിരിൽ മരുവുന്നോരെന്നോടു
അരുതരുതുകയപ്പിങ്ങരനാഴിക വൈകാതെ
തരിക നൽതേനേററം ചൊരിയും ചൊരിവായിനു അത്തൽ

ച. ൨. മുല്ലപ്പൂമലരമ്പൻ തെല്ലുമൻപെന്നിയേ
തല്ലിവലച്ചു ചെന്താർകണകൊണ്ടെന്നെ
അല്ലലകലവേ നീക്കില്ലൊഴിഞ്ഞു വിരവിൽ
മെല്ലെ പുണരുക പൂമേനിയോടണെച്ചിപ്പോൾ അത്തൽ

ച. ൩. പനിമതിയതോ ചെങ്കനലതുപോലവേ
കനത്തൊരുത്തുയർന്നെഞ്ചകമതിൽവളർത്തീടുന്നു
കനിവൊടു നീ ചെമ്മേ കലവിയാടുകയെന്നോ-
-ടിനി മല്ലിടികൾ വെടിഞ്ഞേററം പങ്കജനാഭ അത്തൽ

---

G. 290. സൗരാഷ്ട്രം. ചായ്പ്പ പദ. ഝൻ

പ. ഇപ്പരിതാപം സഹിപ്പതെങ്ങനെ ഞാൻ
എന്നു തേ കരുണ വന്നീടുമോ?

അ. ഇപ്പാരിൽ മരുവുന്നോരേണലോചനമാരി-
-ലിപ്പഞ്ചശരബാണപാത്രമേകൈവാഹം ഇപ്പരി

ച. ൧. ഇരുമിഴികളടച്ചു നിനച്ചീടുന്നൊരുനേരം
സരസം താവകരൂപം കാണും പരമുദാരം;
സ്മരതുല്യ! പുനരപി തുറന്നാൽ മോഹഭരം
മനസി ഹന്ത വളരുന്നു തീരുന്നതുമപാരം ഇപ്പരി

ച. ൨. രമണപിപാസയാ വലയും ചാതകീശീലന
രടനമാൎത്തിപൂണ്ടു ചെയ്യുതതിബലം
വിമലസലിലം നല്കി കളൈവതാധിജാലം
വിധുമുഖ ജലദാധീനമല്ലോ ബതാലം ഇപ്പുരി

ച. ൩. വനിതാനിവഹപരിഹാസപാത്രഭൂതയാ
യനഘ! ചെയ്യരുതേമാം പാഹി കാന്ത! കൃപയാ;
ഘനദസന്നിഭകാന്തേ! തരസാ സാകമനയാ
ധനജനാദ! രചയ കാമകേളിം മയാ ഇപ്പുരി

---

G. 291 ബിഹാഗ്. ചെമ്പട പ.ദ. ൮൦

പ. ഇളമറിമാന്നയനേ പതിവിരഹാ-
-ലിന്നിയലുന്നിഹതാപമപാരം ഇള
ച. ൧. കളകള കോകിലനാദവുമധുനാ
കളമൊഴിമാൎമണി പാരമസഹ്യം ഇള
ച. ൨. കുളിൎതളിൎതല്പമതും പതിലീലാം
കളഭഗതേ സ്മാരയതി നികാമം ഇള
ച. ൩. നളിനവിലോചനനാമമ കാന്തം
നലമോടാനയ സാരസനാദം ഇള

---

G. 292. സൈന്ധവി. ചെമ്പട. പ.ദ. ൮൧

പ. സുമുഖി നിന്നുൾത്താപത്തിനു സൂൎയ്യോദയത്തിൽ ഗാഢ-
-തിമിരഭോഗ്യയാകും ദശ സമുപേതയായി
അ ചിരകാലപ്രോഷിതനാഥേ ജീവനായകനിന്നു
പരമമോദഭാരം പൂണ്ടു വരികയാലഹോ സുമുഖി

ച. ൧. ചെന്താർശരസായക വിചിത്രമാകുന്തവ ചാരു-
-ചാന്തേലും കൊങ്കയെച്ചേർക്കും കാന്തനരസാ — സുമുഖി

ച. ൨. ഇളമരികിന്നിനാദാ കേട്ടേററം കേണീട്ടും കണ്ടോ
കളമൊഴി നിന്ദിച്ചിട്ടും തേ കാന്തവചസാ — സുമുഖി

ച. ൩. വിരഹകദനമാകവേ വരതനു! തവാധുനാ
പരമാത്മാ ശ്രീപത്മനാഭൻ പരിചിൽ തീർത്തിടും — സുമുഖി

---

G. 293. മാളവശ്രീ. അടന്ത — പദ. ൩൨

പ. മനസാപി ബത കയർത്തിടുമോ നിന്നിൽ
മതി മതി കില്ലേവം

അ. വനരുഹോപമചാരുവദനെ പങ്കജനാഭ
മനസിജാശുഗകൃതകദനഭരതനുതരാ തവ വല്ലഭാനനു
മനസാ

ച. ൧. ശിശിരകിരണരുചാ ഭൃശമണ്ഡിതയായിട്ടും
നിശി തപിച്ചവൾ കണ്ണുനീരമിതം തൂകി
അശനപാനാദിയിലാസക്തിയും വെടിഞ്ഞു
വിശദമാം മണിതളിമതലകൃത-
-വിലുഠനാ വിവശാ നികാമം — മനസാ

ച. ൨. ഒരു നാളഹഹ മുന്നം വരനോടു വിമുഖതാം
കരുതുക ദൃഢമെന്നാ കണ്ഠ്യ സഖീഗിരം
പരിവചനം മന്ദമതൾ ചെയ്തില്ലയെന്നാകിൽ
തരുണികൾക്കും മമ മനോഗതമയിതന്നെന്നരു
ചെയ്ക ലലനാ — മനസാ

ച. ൩. അനിശം കൗതുകമാർന്നതിമധുരമായീടും
അനവദ്യമധുരസമാസ്വാദിക്കും ഭൃംഗം
വനജമലരതിന്മേൽ വാഞ്ഛവെടിയുമോ
കനകഭാസുരതനുലതാന്താം കലയസമ്മുദിതാം പ്രതാന്താം
മനസാ

---

G. അഠാണ. ചെമ്പട പദ. ൭൩

പ. കാന്ത തവ പിഴ ഞാനെന്തു ചെയ്തേൻ

അ. ശാന്തഗുണസേവിത സാരസനാഭ കാന്ത

ച. ൧. തിങ്കളുമുയർന്നുവന്നു ചെങ്കനൽ ചൊരിഞ്ഞീടുന്നു
പങ്കജാക്ഷ കഥമിന്നു സങ്കടം സഹിക്കുന്നു കാന്ത

ച. ൨. സ്മരനു ബാണം ശതമോ കരുണ തവ വതമോ
ചിരമേവമുഴലുമോ വൈരമിതുചിതമോ? കാന്ത

ച. ൩ മധുരതരവചസാ വിധുരത തീർത്തു രസാ-
-ദധരം നല്കിയുരസാ സാധു ചേർക്ക തരസാ കാന്ത

---

G. 295. പുന്നാഗവരാളി. അടന്ത പദ. ൭൪

പ. തെളിവിയലും മുഖമിന്നു കിന്തുതേ കാന്ത
വിളറി മരുവീടുന്നു

അ. ഇളതളിർശയനേ മനോഭവകളി
കളിപ്പതിനെന്തു സംശയം തെളി

ച ൧. മന്മാനസമറിവാനോ അന്യമാനിനിമാരിൽ വലകതാനോ
നന്മണിപ്പവിഴാധരം മമ നല്കുവതിനെന്തിത്ര താമസം
തെളി

ച. ര. തെല്ലോളം കരുണയില്ലേ നിനക്കു ബത
ദിനയാമുരുവുമെന്നിൽ
വല്ലവരും ചൊന്നവാക്കു കരുതീടൊല്ല
നീ ഹൃദി ജീവനായക തെളി

ച. ന. നന്നിതോ മയി വഞ്ചന ശ്രീ പത്മനാഭ കാമിനീലോല
ഇന്നു തന്നെ നീ ഹന്ത ചാലവേ വന്നു
പൂരയകാമിതം മമ തെളി

---

G. 296. കല്യാണി. ചെമ്പട പ. ൧൭

പ. എന്തു മമ സദനത്തിലിന്നു വന്നു രമണ
അ. ഹന്ത മാർഗ്ഗം മറന്നിതോ ചെന്താർശരസമാകാര എന്തു

ച. ഏ. തരുണ മയി തവ പൂർവ്വമിരുന്നരാഗം കുറഞ്ഞധുനാ
പരകാമിനിമാരിൽ ക്രമേണ വിരവിൽ വളൎന്നല്ലോ
അരമഹോ മാമകനാമാകൎണ്ണനമതും തവ
വിരസതമമെന്നു തവ കരുണാ ഞാനറിഞ്ഞേനഹോ എന്തു

ച. ര. കമനി നിന്നെയൊരിക്കലും ഞാൻ കിമപി വെടി-
-വതില്ലെന്നു
മമതയോടു പറഞ്ഞതെല്ലാം മാന്യ നീ മറന്നോ
കമലബാണവിവശമാകും പ്രമദാജനത്തിനേ
പത്മസമവദന സഹസാ ബത ചതിവു ചെയ്യു തുചി-
-തമോ തവ എന്തു

ച. ന. ചിരകാലം കൂടി ഞാനിന്നു ശ്രീപത്മനാഭ നിന്നെ
പരിചിനോടിഹ കണ്ടേൻ ഭാഗ്യവശത്തിനാൽ
അരുണകിസലയാധരപരവശയാകുമാ മനന്യ-
ശരണയെന്നിഹ കരുതി സരസ രമയ വൈകാതേ എന്തു

---

G. 297. ഘണ്ട. ചെമ്പട പ.ദ. ൩൩

പ. കനത്തശോകവാരിധിയതിലഴുന്താതേ
കമനീമണി മുഴുകീടുന്നു

അ. നിനച്ചുമ്മുഹുരപി ഭവാനെ നിശ്വസിച്ചും നിരവധി
നനച്ചും കുചകുംഭം നയനവാരികൊണ്ടനിശം കനത്ത

ച. ൧. പഞ്ചസായകൻ ചൊരിയും ബാണഗണങ്ങളേറ്റു ഹന്ത
ചഞ്ചലധൃതിയായപ്പാരം സരസാ വാഴുന്നെങ്കിലും
വഞ്ചനവെടിഞ്ഞു ഭവാൻ വന്നൊരിക്കൽ പുണരുമെന്നു
നെഞ്ചകമതിൽ കരുതി നീരജാംഗ മരുവീടുന്നു കനത്ത

ച. ൨. കുസുമശയനമതിന്മേൽ കൗതുകമോടിഹ മുന്നം
അസമശരസമനായീടുമാര്യ ഭവാനോടുകൂടി
സസുഖം മാരലീല ചെയ്ത ചഞ്ചലാപാംഗിയിന്നു
വസുധാമാത്രശയനയായി വലയുന്നു ഹാ ദൈവമേ
കനത്ത

ച. ൩. നളിനനയന ശ്രീപത്മനാഭ വൈകീടാതെ
കളവാണിമാരടിക്കൂപ്പും കാമിനി തന്നരികിൽ ചെന്നു
വളരും ശോകമഖിലം മൃദുവചസാ ശമിപ്പിച്ചൻപൊടു
കളിർകൊങ്കയിൽ പുണർന്നു ബത കുന്ദരദ രമയ നാഥ
കനത്ത

---

G. 298. നവരസം. ഝമ്പ പ.ദ. ൩൭

പ. ധന്യയായി ഞാനിന്നു രമണ പലനാൾകൂടി
താവകമുഖാവലോകനേന

അ. അന്യാസാധാരണമനോഹരിനവകാന്തേ ധന്യയായി

ച. ൧. 'അരനാഴികപോലുമയി നിന്നെ പിരിയാഞ്ഞ
വരനെങ്ങു ഗതനായി'യെന്നു
തരുണീജനപരിഹാസം പരമെങ്ങനെ സഹിക്കുന്നു!
ധന്യയായി

ച. ൨. സരസതരമാകും തവ രൂപം നിശി സതതം
സ്വാപമതിൽ കണ്ടു പാരമുഴന്നേൻ
വിരഹതാപം ചൊല്പതും വിധുവദന പണിയത്രേ
ധന്യയായി

ച. ൩. വന്നു ബത മാമകസവിധേ വൈകാതെ
വാഞ്ഛിതം സാധയ കൃപയാ
പന്നഗേന്ദ്രശയന ശ്രീപത്മനാഭ ദേവ ധന്യയായി

---

G. 929. തോടി. രൂപകം പദ. ധ്രുവ

പ. സുന്ദരാംഗ കാന്ത കോപമിന്നിതെങ്കലുചിതമോ?
അ. മന്ദഭാഗ്യയായൊരെന്റെ പാപകർമ്മമൂലമോ സുന്ദ
ച. ൧. പഞ്ചസായകാസ്ത്രമേറ്റു ഹന്ത വാടി ഞാനലം
കിഞ്ചമാനസമമമോഹ പങ്കജാക്ഷ ചഞ്ചലം സുന്ദ
ച. ൨. ശാരികപികാഭിരാമകണ്ഠമഞ്ജുകൂജിതം
ചാരുഗീതമെന്തശനിതുല്യമിന്നനാരതം സുന്ദ
ച. ൩. ഖേദമെന്നിയേ പ്രമോദയാശു മോദദായക
പത്മനാഭ വിരവിൽ വരിക ദേവ ജീവനായക സുന്ദ

---

G. 300. കുറിഞ്ചി. ചാപ്പു പദ. ഭ്രൻ

പ. തെല്ലുപോലും കൃപ നിനക്കില്ലയോ ജീവനായക
ദീനയാം ഞാൻ നിൻപ്രേയസിയല്ലയോ!! തെല്ലു

ച. ൧. മന്ദമന്ദമിന്ദുവുമുയരുന്നു മെല്ലേ
മലയമാരുതൻ സുരഭിയായ്‌വീശുന്നു
കുന്ദശരൻ പൂകണകൾ തൂകുന്നു നീരദഗാത്ര
കോപമെടൊ നാടെന്തിനു ഭവാനിന്നു — തെല്ലു

ച. ൨. ആമ്പൽക്കാന്തനെവെല്ലും നിൻമുഖവും നാരീ-
-വൃന്ദത്തിന്നാശയേകും മൃദു മന്ദഹാസവും
ചെമ്പൊൽത്താർബാണൻ തൊഴുന്നോരംഗവും
നിനച്ചു ഹൃദി ശിവ ശിവ താപമേറുന്നനുദിനവും — തെല്ലു

ച. ൩. വാരിജനേത്ര മംഗളശീല വൈകാതെ മമ
വാഞ്ഛിതം സാധയ കേളിലോല
പാരിലാർത്ത ജനാനുകൂല ശ്രീ-
-പത്മനാഭ കരുണാരസാലവാല — തെല്ലു

---

G. 301. യദുകുലകാമോദരി. ഝമ്പ — പദ. ൩൦

പ. ചെന്താർനായകരൂപ ശൃണു മാമകവചനം
അ. രന്തുമഹോ സമയോയം രമണ പത്മനാഭ — ചെന്താർ

ച. ൧. ചിന്തൽശരമേറ്റു ചേതസി നിതാന്തം
അന്തലിന്നു വളരുന്നു ഹന്ത ജീവിതേശ
ഹന്തടത്തിൽ പുണർന്നരസാ ഹൃദയതാപമിതും തീർത്തു
പുത്തൻതേനിയലും വചസാംബുജമുഖ പരിതോഷയ — ചെന്താർ

ച. ൨. സ്വാപദശയതിലും തവ ചാരു മുഖരുചി കണ്ടു
താപമുള്ളിൽ വളരുന്നയ്യോ താന്തയായിപാരം
രൂപധേയജിതജാതരൂപ ഗുണഗണസാന്ദ്ര
കോപമയി കളകമയി കുന്ദമുകുളരദന — ചെന്താർ

ച. ൩. കാണിനേരമത്രപോലും കാന്ത നിന്നോടു പിരിഞ്ഞു
വാണിടുന്നതിഹ മമ വർഷനമമത്രേ
വീണേൻ നിൻകാലിണയിലഹം വേഗേ നീ വന്നരികിൽ
ശോണമാകുമധരം നല്കി ശോഭനാംഗ രമയ മാം ചെന്താർ

---

G. 302. കാമോദരി. ചെമ്പട — പദം. നൃപ

പ. പഞ്ചബാണൻ തന്നുടയ വഞ്ചനയേ സഹിയാഞ്ഞു
നെഞ്ചകം വലഞ്ഞിടുന്നു മാമകമഹോ
അ. മുഞ്ചമുഞ്ച മാനം മയി മഞ്ചമതിൽ വന്നിരുന്നു
പുഞ്ചിരിചന്ദ്രികകൊണ്ടു സിഞ്ച മേ മാനസം കാന്ത — പഞ്ച
ച. ൧. നാണവും വെടിഞ്ഞു നീ മത്പ്രാണനാഥ വിരവോടു
കാണിനേരം കളയാതെ ക്ഷീണയാമെന്നെ
പാണിയോടു പാണിചേർത്തു പ്രാണരക്ഷ ചെയ്തു സൂന-
-ബാണഘോരാർത്തിയെ തീർത്തു പ്രീണനം ചെയ്ക നീ മെല്ലേ — പഞ്ച
ച. ൨. ഇന്ദുതന്റെ കിരണവും മന്ദമാരുതനും നല്ല
ചന്ദനഘനപങ്കവും കുന്ദസുമവും
നന്ദനീയഗുണഗണ വന്ദനീയതമ ബഹു-
-മന്ദഭാഗ്യയാകുമെന്നെ സുന്ദരാംഗ വലയ്ക്കുന്നു — പഞ്ച
ച. ൩. ഭാലദേശമിതുകണ്ടു ബാലചന്ദ്രൻ പ്രീതിപൂണ്ടു
കാലകാലനാകും നീലകണ്ഠമൗലിയിൽ
ലോലതരമാകും നിജശീലവും ഗോപനം ചെയ്തു
ഭ്രൂലലാമ ബത സർവ്വകാലവും മരുവീടുന്നു — പഞ്ച
ച. ൪. ചാപവുമെടുത്തു മാരഭൂപനിഹ വന്നടുത്തു
കോപമോടെ പൊരിഞ്ഞെന്നും താപമേറുന്നു
രൂപജിതമാര നിൻ നല്ലാപധാടികൊണ്ടു കൺ-
-ണ്ണപൂർത്തി ചെയ്ക ജാതരൂപചേല പത്മനാഭ — പഞ്ച

---

G. 303. സൗരാഷ്ട്രം. ചെമ്പട    പദ. ൩൨

പ. സുമുഖി സുഖമോടെ ചെയ്തോരു-
-സുരതലീലകൾ മറന്നിടായ്കനി    സുമുഖി

അ. സുമസായക ബാണാദിതമായൊരു
മമ മാനസമധുനാ തളരുന്നിഹ    സുമുഖി

ച. 1. സന്തതവിലസിതസൗധവരത്തിൽ
ചന്തമിയന്നൊരു മഞ്ചതലത്തിൽ
ചിന്തവെടിഞ്ഞഥ മദനരസത്തിൽ
ഹന്ത! മുദാമരുവും സമയത്തിൽ
കിഞ്ചന പുനരെന്നൊടയി തവ
വഞ്ചനയതതെന്നോരോവിധ-
-മഞ്ചിതരതി നീയെന്നോടരുളിന
കൊഞ്ചലിഹ മറന്നോ?
മന്ദമന്ദഹംസഗാമിനി കരവിന്ദ-
-ദന്തി കേണിടുന്നു ഞാൻ ബത
മഞ്ജുളഭാഷിണിമാർ മൗലേ
മഹിതമനോമോഹനഗുണജാലേ
കഞ്ജശരോത്സവമാതൃക ബാലേ
കനിവൊടുസവിധേ വരിക സുശീലേ    സുമുഖി

ച. 2. നിദ്ര വെടിഞ്ഞനിശം മരുവുന്നു
ഭദ്രതനോ ധൃതിയും കുറയുന്നു
തളിരശിരോമണിയങ്ങുയരുന്നു
വിധുരമിഹ ചെന്തീ ചൊരിയുന്നു
ചിത്തജനണയുന്നു പ്രതിദിന-
-മത്തലുമിയലുന്നു മാമക-
-ഹൃത്തടമതിൽ വന്നു ചേർക്കനി

മുത്തണിമുലയിന്നു
മുഗ്ദ്ധമുഖാബ്ജലോഭനീയനിരുപമ-
-ഹൃദ്യരൂപഗാത്രി മത്തകാശിനി
കാമിതമിതു സാദ്ധ്യയ കളിയല്ലേ
കാമിനി മയ്യനുരാഗവുമില്ലേ
കാമനു സമ്പ്രീതി കരുണയുമില്ലേ
കാതരമിഴി മധുവചനം ചൊല്ലേ — സുമുഖി

ച. ൩. മാരപുരോത്തമഹാടകകുംഭമോ
സാരസുധാപരിപൂരിതകുംഭമോ
ഭൂരിരസാകരസമ്പുടയുഗളമോ
നിരഞ്ജനാഭസുതാത്തുംഗശില്പമോ
ഹേമശിഖരിവരമോ ശിവ ശിവ
ഭീമവിരഹഹരമോ കാഞ്ചന-
-താമരസമുകുളമോ രുചിരഭര-
-ധാമകുചയുഗളമോ
രാമണീയകാധിവാസമാകിന
താവകീനദേഹകാന്തികൊണ്ടിഹ
മോദവുമധികം ബത വളരുന്നു
മോഹമഹാബ്ധിയതിൽ മുഴുകുന്നു
മാ കുരു ഭാമിനി മാനമതിന്നു
മാനിനി രാത്രിയിതും കഴിയുന്നു — സുമുഖി

---

G. 304. ആനന്ദഭൈരവി ഝമ്പ. ചട. ൩൩

പ. മാനിനി വാമത മനസി കരുതരുതേ
അ. സൂനഗന്ധലസിതേ സസുഖമിഹ വസശയനേ — മാനിനി

ച. ൧. മതിവദനേ തവ കോപമിതു മാനപരമെന്തിനു
സതതം ത്വയി ധൃതമതി ഞാൻ സരസശീലേ കാന്തേ
അതിമധുരവചനത്തിനാലാധിഭാരം മമ തീൎത്തു
വിതര മധുരാധരം പതിപെട്ടിഞ്ഞെന്നോടധുനാ മാനിനി

ച. ൨. സരസമാധവസമയം ചാരു മദനകേളിക്കു
ഫലമുചിതമഹോ ഗതമായ്പ്പുഴതേ മദഭാഗ്യാൽ
കരുണയാ മയി ദയിതേതി ഘനമാനം കളക വേഗാൽ
തരുണി പയോധരമയേ താപം വളൎത്തിടുന്നു മാനിനി

ച. ൩. മുദിരസാരസനാഭ ഹാ മോദമോടുവൈകിടാതേ
മദനകേളിമയി കലയ മരതകാഭകാന്തേ
ഏളി കിമപി വിമുഖതാമിഹ മാമാകുലകോമളരദന-
-കാന്തിപരിഹസിതമൃകുന്ദസുമേ മാമക മാനിനി

---

G. 305. കാമോദരി. ഝമ്പ. പദ. നൃത്ത.

പ. ഇന്നു മമ ഭാഗ്യതരുവുല്ലസിച്ചു ഫലിച്ചു പര-
-മെന്നുമന്യേ ബത സാമ്പ്രതം

അ. പന്നഗേന്ദ്രശയന ശ്രീപത്മനാഭ ഭവാനിങ്ങു
വന്നതിനാലെന്റെ സവിധേ ജീവേശ ഇന്നു

ച. ൧. സാസബാല്യം തുടൎന്നു മമ ശ്രവണകൂപയുഗളം
തവ ചതുരഗുണസുധയതിനാൽ ഭരിതമാകകാരണം
മമതാ ഭവാനിൽ മമ പരിചിനൊടു വന്നുദിച്ചു
സ്മരസുന്ദരരൂപ തവ വദനസരസിജം കണ്ടു
സമയമതിലധികമധുനാ തരുണമുന്നമുദിച്ചു രാഗം
ദ്വിഗുണമായിവിളങ്ങുന്നു തരുണീമുഖാംഭോജതരണേ
ജീവേശ ഇന്നു

ച. ൨. മുന്നമിഹ ഞാൻചെയ്ത പുണ്യവശത്താലരികിൽ
വന്നുഭവാനിന്നഹോ മേഖന്നത ജീവേശ
മധുമധുരവചനങ്ങൾകൊണ്ടു കിമപി ദൂരീകരിച്ചു മോദാൽ
മന്നിലൊരുവനെനിക്കു ശരണമില്ലെന്നുമലഘുണമാനനിയ
കരുതിഹൃദയേ
ഇന്നുതന്നെവെടിഞ്ഞിഹാമാം ഹന്തപോകായ്ക സുഭഗ
ഹേമതുല്യതനുകാന്തേ ജീവേശ ഇന്നു

ച. ൩. ഉരസിദൃഢമെന്റെ കുചകലശയുഗം ചേർത്തു ബത
വിരവിൽ പുണരുക നികാമം
അരുണതരമായിട്ടുമധരബിംബം തന്നു മാമകാധിഭാരം
കളക കാന്ത
സരസിരുഹബാണനെയ്യും ശരസമുദയങ്ങൾകൊണ്ടു
പരവശയായിട്ടുമെന്നെ പരമകരുണാനിലയ
കിമപിതാമസിയാതെ പാലയ ഭാസുരശീല ജീവേശ ഇന്നു

---

G. 306. പൂർവ്വകാമോദരി. അടന്ത. പ. ൫൭.

നായിക. കാമിനീമണി സഖി താവകമുഖമിന്നു
കാമാസ്വച്ഛിന്നമായതെന്തേ വദ?

സഖി. താമരസബാന്ധവകിരണമേറ്റു വദനം
താന്തമായി നിതാന്തം

നാ. തരുണമൃഗനയനേ തവ ലോചനയുഗള-
മരുണതരമായതെന്തേ ഹന്ത?

സ. തരുണി തവ ദയിതവചനോദിതരോഷേണ
പരമരുണമായിന്നു

നാ. നീലവാരിദനിഭമാകുന്നതവ കുന്തളം
ലോലലുളിതമായതെന്തേ? സഖ-

സ. -മലയമാരുതചലനമതുകൊണ്ടത്രേ
ചാലേ ലുട്ടിതമായിന്നു
നാ. കുങ്കുമപങ്കമഴിവാനെന്തു കാരണം
കോകിലവാണി തവ? കേൾക്ക
സ. പങ്കജാക്ഷി സാമ്പ്രതമുത്തരീയ-
കർഷണാൽ പരിചോടടിഞ്ഞിതഹോ
നാ. മേനിവാട്ടവാനെന്തുമൂലമെന്നുപറക?
സ. യാനായാനത്താലത്രെ ബത
നാ. മാനിനി നീ ചൊന്നതെല്ലാം സത്യം
ഇനിയും മമവാചം ശൃണു കിമപി
സരസനാം ശ്രീപത്മനാഭനോടു സഹ
സംഭോഗമതിലെന്നിയേ ഇപ്പോൾ
വരുന്നു തവാധരക്ഷതമായതെങ്ങനെ
നിരുപമാത്ഭുതതരാംഗി

---

G. 307. V. തില്ലാന. തി. ഏ

ആനന്ദഭൈരവി.

ധീംധീംധീം തദനിത ഉദനിത തനദരനാ
കിടതകതോം കിടതകതോ കിടതകതോം കിടതകതോം
നാദരിദാനിതോംതരിദാനി തന്നിദാനി
ദാനിദാനിതകധീംതക-തോംതില്ലാനയലയെലരി
തോംതനാദിതധികിടതകതോം

---

G. 308. പൂർവി. ചെമ്പട തി. വ

ധീംധീംതദാരദാനിദീം ദിത്തെളാംധിത്തെളാംത
ധീംധീംതകതദനിത ഉദനിതതാം തൈധാതക

തില്ലാനതംതങ്കിത്തോം തില്ലാനകിടതതാം
തോംതില്ലാനകിടധാധാം തോംതില്ലാനകിടധീംധീം

---

**G. 309.** ഭൂപാളം. ചെമ്പട. തി. ൩

താംതാനാം തങ്കനി ഉങ്കനിതദ്ധ്രീന്തക
തങ്നോം തങ്നോാ തങ്നോം തങ്നോം നാങ്കര്ദ്ദത്സ്ദ്ദങ്കാനി
തോംദ്ദങ്കാന
ങ്കാനിങ്കാനി ഉങ്കനിതനിതതധോം തധംധണം
തങ്കീംനാദ്ദതില്ലാനതരിതദ്ധികിടകതക തധം തധം
തദ്ധികിടകത തധം തധം

---

**G. 310.** തി. ൪

താനാതരിതില്ലാതനതരങ്കര
ങ്കിത്തോം തക്കതുക്ടത്തോം തുക്ടത്തോം തുക്ടത്തോം
പങ്കനിത തങ്കനിത ങ്കംതകകിതക ഥാഥാഥാ
കിടതകഥാ കിടതകഥാഥാഥാ കിടതകഥാതാനാ
തകങ്കിനങ്കംതക ങ്കികതങ്കാംതതകണംതരിത
കതധംണതകങ്കിമിതധംതധംധണംധണം ധണംധണം

---

**G. 311.** മുല്ലഞ്ചാനിധന്യാസി. ചെമ്പട തി. ൫

ഗീധുനങ്കികുതകിട തകധൃകധുതങ്കതാം
നാചരഘോരി താതൈത്തൈതെ തൈതൈതൈതെ
തിരഖഥോം
ബാജപായചക്കം ജനന ധേനന.ന.നന നനനങ്കനാം
താനഗാങ്കവതഗതതൈതൈതെ
തൈതതൈതെ തനതനാം ധിംനകിടതകധിംന
കിടതകധംന കിടനതഹതങ്കതാം

പദ്മനാഭ ഭൂമാല്യലാസ്യാകല്പം മൈസാവരോ
താപസംസാരനായായാൻസാഹമാരോ തമഹാരോ
തദിംതദീം ദിരനാളദനിത ദാനിദാനിതരിതദീം
തദീം ദിരനാ
നാദർതിത്തോംതതകതനരീ തദാരതരദാനിദീം
അലരികലരിതകതദാദാനിതതകമിം ഉദനിതദികത്താം
തതൊംതരി
താംതാംതകഉദനിതദിതരിദിം ധിം തകതദനിദനിഅലരി

---

G. 312. മംഗളം.

പരമപുരുഷ ജഗദീശ്വര ജയജയ
പങ്കജനാഭ മുരാരേ
സരസിജഭവശങ്കരവാസവ-
-സന്നുതചരിത ശൗരേ പരമ
കലിതരഹസിതക്രമുഖാംബുജ
ഖഗവരവാഹന ദേവ
ഖലജനതാന്തക നിജപദസേവക-
-കന്മഷമയവനദാവ പരമ
ഭുജഗാധിപശയ പുരടമയവിമല-
-ഭൂഷണഭൂഷിതദേഹ
ഭുജയുഗശാലദ്ധൃതശംഖരഥചരണ
ബോധാകര ധൃതമോഹ പരമ
ചാരുവിധൃതവനമാലാകൗസ്തുഭ
സാത്വതകമലദിനേശ
സാരംഗാധിപ താപവിമോചന
സ്യാനന്ദൂരപുരേശ പരമ

ഇതിശം.

---

☞ ഈ കീർത്തനം ഈ ഗ്രന്ഥം പ്രസിദ്ധപ്പെടുത്തിയതിൽ പിന്നീട് കിട്ടുകയാൽ ഇതിനെ പ്രത്യേകം താളിൽ അടിച്ചു ഗ്രന്ഥത്തിൽ യഥാസ്ഥാനത്ത് ഒട്ടിച്ചിരിക്കുന്നു.

ഭൂപാളം രൂപകം.

രാ ൧ (a)

പ. രാമരാമ പാഹി രാമ
അ. കാമകാമനീയകാംഗ ഹേമാംബരമുഖവിഹസിത
സോമസോമവിനുതനൃപലലാമ മഹിതകാന്തിസീമ രാമ

ച. ൧. സേവകജനസുമവരദ സീതാവര സുഖകരദ-
രാവലോകഘനശരദരമ്യകേശ വരദ
ഭൂവലയാധിപകരദ ഭൂപ ഗമജിതദ്വിരദ
ഭാവസകലഗദഹര ദയാവിലാസരുചിരരദ രാമ

ച. ൨. കാനനവിരചിതചരണ കഞ്ജതാമ്രതരചരണ
സൂനഹാര ശുഭകരണ സൂര്യകുലാഭരണ
ദാനവകുലമദഹരണ ദീനദീനജനശരണ
മൌനികല്പിതസ്മരണ മാനനീയമഹിതരണ രാമ

ച. ൩. പാലിതകൌശികസവന പത്മനാഭ മരുദവന
ശൈലവൈരികൃതനവന ശാന്തസാഗരവന-
-നീലഗാത്ര ഗുണഭവന നീതിഹീനഘനപവന
സാലഭേദകൃതജവന സരോജാക്ഷ ഭൂതളവന രാമ

## A പാട്ടുകൾക്ക

**അക്ഷരം ഒന്നും ചേൎത്തിട്ടില്ലാത്തവ കീൎത്തനങ്ങൾ ആകുന്നു.**

| ആദ്യക്ഷരങ്ങൾ | | രാഗം | പാട്ടിന്റെ നമ്പർ |
|---|---|---|---|
| അത്തലിയന്നിട്ടുന്നൾക്കാമ്പിൽ | (പദ) | ശഹാന | 289 |
| അദ്രിസുതാവരകല്യാണ | (ശ്രി) | കല്യാണി | 123 |
| അബതോബൈരാഗി | (ഹി) | ഖമാജ് | 173 |
| അബധസുഖദായി | (ഹി) | കാകി | 175 |
| അമുനാഭ്രമദേവേന | (ക) | യമുനാകല്യാണി | 194 |
| അയിസഖിതാപം | (പദ) | ഉശാനി | 278 |
| അയ്യോ യ്യാകിന്നു ചെയ്യാവു | (പദ) | നാഥനാമക്രിയ | 281 |
| അലർശര പരിതാപം | (പദ) | സുരടി | 261 |
| അലമനഘവിളംബേന | (പദ) | രീതിഗൌള | 245 |
| അഹഹ നൈവജാനേ | (ക) | യമുനാകല്യാണി | 197 |
| അഹോ ചിത്ത കിന്തയാ | (വൈ) | ശങ്കരാഭരണം | 187 |
| അളിവേണിയെന്തു | (പദ) | കുറിഞ്ഞി | 273 |
| ആഞ്ജനേയ രഘു രാമ | | സാവേരി | 116 |
| ആജു ആയേശ്യാമം | (ഹി) | യമുനാകല്യാണി | 162 |
| ആജുനന്ദേചലേ | (ഹി) | ബിഭാസ് | 186 |
| ആന്ദോളികാവാഹനേ | (ഉ) | ആനന്ദഭൈരവി | 213 |
| ആനന്ദവല്ലികരു മുദാ | (മ) | നീലാംബരി | 130 |
| ആനമിലോമഹ | (ഹി) | ഭൈരവി (രേഖതാ) | 165 |
| ആയേഗിരിധരദ്വാരേ | (ഹി) | ഭൈരവി | 163 |
| ആരാധയാമികരണ | (നാ) | ബിലഹരി | 144 |
| ആലി മൈതോ | (ഹി) | പൂവി | 178 |
| ഇടസാഹസമുല്ല്യാനേ | (പദ) | സാവേരി | 255 |
| ഇണ്ടലിഹ വളരുന്നു | (പദ) | സുരടി | 284 |
| ഇതിസമുപാഗത നിവേദോ | (അ) | ബിഭാസ | 208 |

| ആദ്യക്ഷരങ്ങൾ | | രാഗം | പാട്ടിന്റെനമ്പർ |
|---|---|---|---|
| ഇന്തമോഡിയാലാരാ | (പദ) | കാമോദരി | 256 |
| ഇന്ദിരാപതിവിളങ്ങും | (ഉ) | നവരസം | 215 |
| ഇന്ദുമുഖിനിശമയ | (വ) | ശങ്കരാഭരണം | 238 |
| ഇന്നു മമ ഭാഗ്യതരുവുല്ലസിച്ചു | (പദ) | കാമോദരി | 305 |
| ഇപ്പരിതാപം സഹി | (പദ) | സൌരാഷ്ട്രം | 290 |
| ഇളമറിമാൻനയനേ | (പദ) | ബിഹാഗ് | 291 |
| ഊധോസുനിയേ | (ഹി) | പൂർവി | 161 |
| എന്തഹമിഹ സഖിചെയ്യൂ | (പദ) | യദുകുലകാമോദരി | 283 |
| എന്തുചെയ്യാവൂ | (പദ) | ഉശാനി | 268 |
| എന്തു മമ സദനത്തിലിന്നു | (പദ) | കല്യാണി | 296 |
| ഏണനേർമിഴി | (പദ) | ആഹരി | 275 |
| കഞ്ജനാഭദയയാ | (മ) | സാരംഗം | 39 |
| കനകമയമാം പീഠം | (ഉ) | ഉശാനി | 212 |
| കനത്തശോകവാരിധി | (പദ) | ഖണ്ട | 297 |
| കമലജാസ്യഹൃത | | രാഗമാലാ | 117 |
| കമലനയനജഗദീശ്വര | | ഖണ്ഡാ | 14 |
| കരുണാകരമാധവമാമവ | (മ) | വേഗട | 46 |
| കരുണാനിധാന | (ഹി) | ഹമീരകല്യ | 150 |
| കലയാമി നന്ദകമനീയ | (കൃ) | കാനട | 92 |
| കലയാമി രഘുരാമം | (രാ) | വേഗട | 102 |
| കലയാമിശ്രീരാമം | (മ) | ധന്യാസി | 112 |
| കലയേദേവദേവം | | മല്ലാരി | 80 |
| കലയേപാർവ്വതീനാഥം | (ശി) | ശങ്കരാഭരണം | 122 |
| കലയേശ്രീകമലനയനചരണേ | | ജെംഝോടി | 23 |
| കളകണ്ഠികഥകാരം | (കൃ) | നീലാംബരി | 90 |
| കളമൊഴിമമകേവലം | (പദ) | അസാവേരി | 274 |
| കാന്തനോട്ടുചെന്നുമെല്ലെ | (പദ) | നീലാംബരി | 260 |
| കാന്തതവപിഴഞാൻ | (പദ) | അഠാണ | 299 |
| കാനാകബാഘരമോ | (ഹ) | ബിഹാഗ് | 171 |

| ആദ്യക്ഷരങ്ങൾ | | രാഗം | പാട്ടിന്റെ നമ്പര |
|---|---|---|---|
| കാനാനേബ്വജായി | (ഹി) | ജെംഝോടി | 160 |
| കാമജനകരിപുഗണ | (ഘ) | ഗൌള | 55 |
| കാമിനിഹന്താനെന്തു | (പദ) | നീലാംബരി | 262 |
| കാമിനിമണിസഖി | (പദ) | പൂർവ്വകാമോദരി | 306 |
| കാരണംവിനാകാര്യം | (വൈ) | കാമോദരി | 134 |
| കിന്തുചെയ്‌വൂഞാനി | (പദ) | കല്യാണി | 257 |
| കുടിലാമസതിം | (അ) | ജെംഝോടി | 202 |
| കുളിർമതിവദനേ | (പദ) | ധന്യാസി | 264 |
| കൃപാകടാക്ഷംകരത്തും | (ശി) | മോഹനം | 128 |
| കൃഷ്ണാചന്ദ്രരാധാമന | (ഹി) | ഭൈരവി | 158 |
| കോദണ്ഡപലേന്ദ്രമാമവ | (രാ) | മധ്യമാവതി | 103 |
| ഖിന്നയ്പൂണ്ടെത്ര | (പദ) | ഭൈരവി | 266 |
| ഗാഫില ഭൈലൊ | (ഹി) | ജിംഝോടി | 170 |
| ഗോപാലംസേവേഹം | (മ) | ബിലഹരി | 98 |
| ഗോപാലകപാഹിമാം | (മ) | ഭൂപാളം | 51 |
| ഗോരിമതമാരോ | (ഹ) | ജിംഝോടി | 164 |
| ചലിയേകഞ്ജനമോത്തും | (ഹി) | സാരംഗം | 174 |
| ചപലസമ്പദനിഹ | (വ) | ഭൈരവി | 224 |
| ചാരുപങ്കജമൃദുകര | (മ) | കാമോദരി | 28 |
| ചാലമേലജ്ഝേ | (വ) | ശങ്കരാഭരണം | 240 |
| ചിന്തയേപത്മനാഭം | | മോഹനം | 69 |
| ചെന്താർ സായകരൂപ | (പദ) | യദുകുലകാമോദരി | 301 |
| ജഗതിനായകം വ്രജാമി | (കു) | പൂവി | 190 |
| ജഗദീശശ്രീജാനേ | (വ) | ശുദ്ധസാവേരി | 221 |
| ജഗദീശസദാമാമവ | | നാട്ടക്കുറിഞ്ഞി | 18 |
| ജനനിപാഹിസദാ | (ന) | ശുദ്ധസാവേരി | 10 |
| ജനനിമാമവാമേയ | (ന) | ഭൈരവി | 8 |
| ജമുനാക്കിനാരേപ്യാരേ | (ഹി) | ധന്യാസി | 183 |
| ജയജഗദീശനന്ദകിശോര | (കൃ) | കല്യാണി | 88 |

| ആദ്യക്ഷരങ്ങൾ | | രാഗം | പാട്ടിന്റെ നമ്പർ |
|---|---|---|---|
| ജയജയരഘുരാമ | (രാ) | ശഹന | 104 |
| ജയജയരമാരമണജാഗൃഹി | (കൃ) | ദേവഗാന്ധാരം | 100 |
| ജയദേവകീകിശോര | (കൃ) | നാട | 1 |
| ജയസുഗുണാലയ | (നൃ) | ബിലഹരി | 83 |
| ജലജനാഭമാമവ | | കേദാരഗൗളം | 17 |
| ജലധിസുതാരമണേന | (കു) | ബിഹാഗ് | 196 |
| ജാതേഹോമത | (ഹി) | കാപി | 172 |
| ജേജേദേവിജേ | (ഹി) | യമുനാകല്യാണി | 157 |
| തരുണിഞാനെന്തു | (പദ) | ദ്വിജാവന്തി | 282 |
| താപശമനമുദാമയി | (ഫ) | സാരംഗനാട | 61 |
| താവകനാമാനി ശുഭദാനി | (നവ) | കേദാരഗൗളം | 141 |
| താവകപദാംബുജ | | സുരടി | 26 |
| തെല്ലുപോലുംകൃപ | (പദ) | കുറിഞ്ഞി | 300 |
| തെളിവിയലും മുഖമിന്നു | (പദ) | പുന്നാഗവരാളി | 295 |
| ദാനിസാമജേന്ദ്രഗാമിനി | (വ) | തോടി | 231 |
| ദിനമനുഹൃദിമമ | (മ) | സൗരാഷ്ട്രം | 36 |
| ദേവദേവജഗദീശ്വര | (മ) | പൂവ്കല്യാണി | 40 |
| ദേവദേവകലയാമി | (നവ) | നാഥനാമക്രിയ | 148 |
| ദേവദേവമാംപാലയ | | തോടി | 24 |
| ദേവനകേപതി | (ഹി) | കാനട | 179 |
| ദേവമാമായിപാഹിഷഡാനന | (സു) | കേദാരഗൗളം | 129 |
| ദേവിജഗജ്ജനനി | (ന) | ശങ്കരാഭരണം | 4 |
| ദേവിപാവനേസേവേ | (ന) | സാവേരി | 6 |
| ധന്യയായിഞാനിന്നു | (പദ) | നവരസം | 298 |
| ധന്യോയമേവഖലു | (വൈ) | ഗോപികാവസന്തം | 133 |
| ധമ്മാഗ്ഗപാലസഭാം | (അ) | അഠാണാ | 205 |
| ധ്യായാമി ശ്രീരഘുരാമം | (രാ) | മധ്യമാപതി | 113 |
| നനാമാഖിലേശാനസൗ | (അ) | ബിഹാഗ് | 206 |
| നരസിംഹമാമവ | (നൃ) | ആരഭി | 84 |

| ആദ്യക്ഷരങ്ങൾ | | രാഗം | പാട്ടിന്റെ നംബർ |
|---|---|---|---|
| നന്ദനന്ദപരമാനന്ദ | (ഹി) | ധന്യാസി | 181 |
| നന്ദസുതതവജനനം | (കൃ) | കുറഞ്ഞി | 99 |
| നാഗശയനാശ്രി | (ഉ) | പന്തുവരാളി | 219 |
| നാചേരമ്മനാഥ | (ഹി) | ധന്യാസി | 167 |
| നാമസുധാമയിപിബ | (അ) | കാംബോദരി | 200 |
| നീലപ്പുരികുഴലാൾ | (ഉ) | യദുകുലകാംബോദരി | 217 |
| നൃത്യതിനൃത്യതിസാംബ | (മ) | ശങ്കരാഭരണം | 120 |
| പങ്കജനാഭോത്സവ | (ഉ) | മോഹനം | 209 |
| പങ്കജലോചനപാഹി | | കല്യാണി | 22 |
| പങ്കജാക്ഷതവസേവാം | (നവ) | തോടി | 14[illegible] 01 |
| പങ്കജാക്ഷനാംരമേശ | (ഉ) | തോടി | 21 69 |
| പഞ്ചബാണതനുഹര | (ശി) | പൂർവ്വകല്യാണി | 12 38 |
| പഞ്ചബാണൻതന്നുടയ | (പദ) | കാമോദരി | 30[illegible] 5 |
| പഞ്ചസായകജനകൻ | (ഉ) | നീലാംബരി | 21[illegible] 4 |
| പദസാനതിമുനിജന | (മ) | കാമോദരി | 4 37 |
| പത്മനാഭപാഹിപത്മവിലോചന | | ആരഭി | 258 |
| പന്നഗശയനപാഹിമാം | | പരശു | 277 |
| പന്നഗേന്ദ്രശയനനിരുപമ | (മ) | ആഹരി | 41 |
| പന്നഗേന്ദ്രശയനശ്രീപത്മനാഭ | (പദ) | രാഗമാല | 2 |
| പരമപുരുഷജഗദീശ്വര | | മംഗളം | 137 |
| പരമപുരുഷനനു | (നവ) | ആഹരി | 198 |
| പരമപുരുഷംഹൃദയേ | (കൃ) | ലളിതാപഞ്ചമം | 304 |
| പരമഭദ്രകരപഞ്ചനദീശ | (ശ്രീ) | ദ്വിജാവന്തി | 56 |
| പരമാത്മൈവതദഖിലം | (വൈ) | അഠാണ് | 64 |
| പരമാകുലഹൃദയാം | (വ) | സൗരാഷ്ട്രം | 184 |
| പരിപാലയമാംശ്രീപത്മനാഭ | (ഘ) | രീതിഗൗള | 169 |
| പരിപാലയസരസിരുഹലോചന | | പന്തുവരാളി | 20 |
| പരിപാലയസരസിരുഹനയന | (മ) | യമുനാകല്യാണി | 1 |
| പരിപാഹിഗണാധിപ | | സാവേരി | |
| പരിപാഹിമാംനൃഹരേ | (നൃ) | മോഹനം | |

| ആദ്യക്ഷരങ്ങൾ | | രാഗം | പാട്ടിന്റെ നമ്പർ |
|---|---|---|---|
| പരിപാഹിമാമയി | | കല്യാണി | 20 |
| പാവനനായകപാഹിമാം | (ശി) | ഭൂപാളം | 119 |
| പാലയദേവദേവഗോപാല | (കൃ) | ഭൈരവി | 94 |
| പാലയപങ്കജനാഭ | | ഘണ്ടാ | 67 |
| പാലയമാധവമാമനിശം | (മ) | അസാവേരി | 42 |
| പാലയമാംദേവപാർവ്വതി | (വ) | പൂർണചന്ദ്രികാ | 227 |
| പാലയരഘുനായക | (രാ) | സാരംഗം | 108 |
| പാലയശ്രീപത്മനാഭ | | മുഖാരി | 79 |
| പാലയസദാമാമയി | | ദർബാർ | 27 |
| ാഹിജനനിസന്തതം | (ന) | നാടകുറിഞ്ഞി | 11 |
| ഹിതരക്ഷുപരാലയ | (ശ്രീ) | ആനന്ദഭൈരവി | 127 |
| ാഹിപങ്കജനാഭ | | അസാവേരി | 76 |
| ാഹിപത്മനാഭമാമനിശം | | ബിലഹരി | 65 |
| ാഹിപർവ്വതനന്ദിനി | (ന) | ആരഭി | 12 |
| ാഹിമാമയിമുകുന്ദ | | ദേവഗാന്ധാരം | 21 |
| ിമാംശ്രീപത്മനാഭ | | സാവേരി | 74 |
| ിമാംശ്രീവാഗീശ്വരി | (ന) | കല്യാണി | 5 |
| ാവരേ | (ഘ) | നാട | 54 |
| ാദാപത്മനാഭ | | മുഖാരി | 71 |
| ാരസനാഭമാം | | ബിലഹരി | 73 |
| ന്ദ്രാനനമൈക്ഷത | (ക) | കാമോദരി | 193 |
| നേർമൊഴി | (പദ) | ആനന്ദഭൈരവി | 263 |
| യകമാംപാഹി | (? ദ) | കാമോദരി | 249 |
| ായി | (ഹി) | ഗൗരി | 154 |
| ാലേ | (ഹി) | ഭൈരവി | 166 |
| ിമരാര | (ഹി) | ചച്ചരി | 156 |
| നനം | (പദ) | ആനന്ദഭൈരവി | 270 |
| ിഹാഹയി | (ഗ) | ബിഹാഗ് | 182 |
| മാമവ | | ശങ്കരാഭരണം | 70 |
| യായം | (ശി) | അസാവേരി | 124 |

| ആദ്യക്ഷരങ്ങൾ | | രാഗം | പാട്ടിന്റെനമ്പർ |
|---|---|---|---|
| ഭജഭജമാനസ | (ക) | ഖട് | 187 |
| ഭജസിനകിംബത | (ക) | യമുനാകല്യാണി | 188 |
| ഭവതിവിശ്വാസോമെ | (നവ) | മുഖാരി | 147 |
| ഭവദീയകഥാഭാനവ | (നവ) | ഭൈരവി | 140 |
| ഭാരതിമാമവ | (ന) | തോടി | 7 |
| ഭാവയാമിനന്ദകുമാരം | (കു) | ശ്രീ | 87 |
| ഭാവയാമിരഘുരാമം | (രാ) | സാവേരി | 114 |
| ഭാവയേപത്മനാഭമിഹാനിശം | | മദ്ധ്യമാവതി | 77 |
| ഭാവയേശ്രീഗോപാലം | (കു) | പുന്നാഗവരാളി | 101 |
| ഭാസുരാംഗിബാലേ | (പദ) | സാവേരി | 269 |
| ഭൈലോപിയാ | (ഹി) | സുരടി | 168 |
| ഭോചിന്തയാമിതേ | | ഭൈരവി | 25 |
| മനസാപിബതകഥയത്തിടമൊ | (പദ) | മാളവശ്രീ | 294 |
| മനസികരുണവെടിഞ്ഞിന്നു | (പദ) | കാമോദരി | 267 |
| മനസിദുസ്സഹമയ്യോ | (പദ) | ആഹരി | 258 |
| മനസിമദനതാപം മാനിനി | (പദ) | സുരടി | 277 |
| മന്ദരധരസുന്ദരതര | (മ) | തോടി | 41 |
| മാതംഗതനയായൈ | | പന്തുവരാളി | 2 |
| മാധവമാകലയേഹമദാ | (വൈ) | ജംഝോടി | 137 |
| മാധവാലോകനന്തുനം | (ക) | ബിഭാസ് | 198 |
| മാനിനിവാമതമനസി | (പദ) | ആനന്ദഭൈരവി | 304 |
| മാമവപത്മനാഭസദാ | (ഘ) | വരാളി | 56 |
| മാമവാനന്തപത്മനാഭ | | ഗൗളിപന്തു | 64 |
| മാഹിപാലേപ്യാരേ | (ഹി) | പൂർവ്വി | 184 |
| മിളിയെശ്യാമപ്യാരേ | (ഹി) | ഖമാജ് | 169 |
| മുധൈവയാതാനിദിനാനി | (അ) | ഭൈരവി | 20 |
| മൈതോനാഹിജാവു | (ഹി) | ബിഹാഗ് | 1 |
| മോഹനന്തവവപുരയി | (മ) | മോഹനം | |
| ...ാഹനമയിതവമുരളി | (കു) | യദുകുലകാമോദരി | |
| ...ന്തനവേഡി | (വ) | നവരസം | |

| ആദ്യക്ഷരങ്ങൾ | | രാഗം | പാട്ടിന്റെനമ്പർ |
|---|---|---|---|
| യോജയപദനളിനേന | | കല്യാണി | 115 |
| രഘുകുലതിലക | (രാ) | ഭൈരവി | 105 |
| രജനിജാതാഹിമകര | (പദ | സുരടി | 242 |
| രമാപതേകൃതാഞ്ജലി | (വൈ) | ഭൈരവി | 132 |
| രമ്യനായൊരുപുരുഷൻ | (പദ) | ഭൈരവി | 286 |
| രാജീവാക്ഷബാരോ | | ശങ്കരാഭരണം | 149 |
| രാമചന്ദ്രപ്രഭ | (ഹി) | ഭൈരവി | 151 |
| രാമപരിപാലയമാം | (മ) | കേദാരഗൗളം | 111 |
| രാമരാമഗുണകുസുമ | (രാ) | ഭൈരവി | 106 |
| രാമരാമപാഹി | (രാ) | ദേവഗാന്ധാരി | 107 |
| രാമാവാമിലവിരാമ | (വ) | വേഗട | 226 |
| രാസവിലാസലോലോ | (കൃ) | കാമോദരി | 95 |
| രീണമദാവൃത | (ഷ) | ശ്രീ | 58 |
| വന്ദേദേവദേവതവ | (നവ) | വേഗട | 145 |
| വന്ദേമഹേശ്വരം | (ശി) | ആരഭി | 126 |
| വന്ദേസദാപത്മനാഭം | | പരശ്രു | 62 |
| വനജാക്ഷംചിന്തയേഹം | | മദ്ധ്യമാവതി | 78 |
| വലപുതാളവശമാന | (പദ) | അഠാണ | 252 |
| വലയുന്നിഹ ഞാനനിശം | (പദ) | വരാളി | 271 |
| വസുന്ധരാതനയാധവ | (മ) | ഭൈരവി | 109 |
| വാരയാമാസുരമ | (അ) | ആഹരി | 203 |
| വാരിജവദന | (മ) | ആനന്ദഭൈരവി | 35 |
| വിദിതന്തേനിശാവൃത്തം | (പദ) | സുരടി | 243 |
| വിപിനമസൗസമഗാ | (അ) | യമുനാകല്യാണി | 201 |
| വിമലകമലദളലസിത | (മ) | നീലാംബരി | 43 |
| വിശ്വേശ്വരരസന | | ധന്യാസി | 152 |
| ഹരമാനസസദാദേവേ | (വൈ) | ശുദ്ധഭൈരവി | 135 |
| ത്രിഗിരിനാഥ | (ഹി) | ഗൗരി | 15 |
| യ തതം | (ശ) | കാപി | 1 |
| വനാകം | (ഉ) | കാമോദരി | [illegible] |

| ആദ്യക്ഷരങ്ങൾ. | | രാഗം | പാട്ടിന്റെ നമ്പർ |
|---|---|---|---|
| സാരമൈനമാട | (പദ) | നീലാംബരി | 254 |
| സാരസനാഭമസാധു | (പദ) | ശങ്കരാഭരണം | 244 |
| സാരസദളസുനയന | (മ) | ഗൌരി | 53 |
| സാരസഭവസേവിത | (മ) | ശങ്കരാഭരണം | 29 |
| സാരസമുഖസരസിജ | (മ) | മദ്ധ്യമാവതി | 37 |
| സാരസമൃദുപദ | (വ) | കാമോദരി | 229 |
| സാരസരസമൃദുവചന | (മ) | സാവേരി | 38 |
| സാരസലോചനമാമവ | (മ) | കല്യാണി | 32 |
| സാരസശരസുന്ദര | (വ) | നീലാംബരി | 236 |
| സാരസസമമുഖ | (മ) | ഖമാജ് | 50 |
| സാരസസുവദന | (മ) | കല്യാണി | 47 |
| സാരസാക്ഷപരിപാലയ | (മ) | പന്തുവരാളി | 30 |
| സാരസായതലോചന | (മ) | അഠാണ | 97 |
| സാ വാമാ രുഷായാതു | (വ) | ഖമാജ് | 237 |
| സാവിരഹതനുജാ | (വ) | സാവേരി | 228 |
| സാഹസികദനുജഹര | (മ) | ശുദ്ധസാവേരി | 44 |
| സീസഗംഗഭസ്മ | (ഹി) | ധന്യാസി | 180 |
| സുദതീ ചൊൽക നീ | (പദ) | സൌരാഷ്ട്രം | 280 |
| സുന്ദരാംഗകാന്ത | (പദ) | തോടി | 299 |
| സുനോ സഖി മേരീ | (ഹി) | ബിഹാഗ് | 159 |
| സുമശരനയി മയി | (പദ) | കാമോദരി | 256 |
| സുമാണകരജദ്ദനാഥ | | അഠാണ | 153 |
| സുമുഖീനിന്നുംതാപ | (പദ) | സൈന്ധവി | 292 |
| സുഖി സുഖമോടെ | (പദ) | സൌരാഷ്ട്രം | 303 |
| സേവേനന്ദനന്ദനമനാരതം | (കൃ) | നവരസം | 93 |
| സേവേ ശ്രീകാന്തംവരദം | | മോഹനകല്യാണി | 63 |
| സേവേ ശ്രീപത്മനാഭം | | മോഹനം | 82 |
| മോപമവദനേ | (പദ) | യദുകുലകാമോദരി | 246 |
| ീസ്വരൂപ | (ഹി) | രാഗമാല | 185 |
| ഭചരിത | (മ) | ബിഹാഗ് | 52 |

| ആദ്യക്ഷരങ്ങൾ. | | രാഗം | പാട്ടിന്റെ നമ്പർ |
|---|---|---|---|
| സ്മരതിങ്കമാംസദയം | (കു) | മദ്ധ്യമാവതി | 191 |
| സ്മരമാനസപത്മനാഭ | | ദബ്ബാർ | 75 |
| സ്മരസദാമാനസബാല | (കൃ) | ബിലഹരി | 86 |
| സ്മരസിപുരാഗ്ലശ | (കു) | കാഫി | 195 |
| സ്മരഹരിപാദാരവിന്ദം | (വൈ) | സാമം | 136 |
| സ്യാനന്ദൂരേശൻ ിഹംഗ | (ഉ) | കുറിഞ്ഞി | 214 |
| ഹന്തജീവനായകൻമറന്നോ | (പദ) | നീലാംബരി | 276 |
| ഹന്തഞാനിന്നുബാലെ | (പദ) | പന്തുവരാളി | 285 |
| ഹന്തഞാനെന്തുചെയ്‌വു | (പദ) | ഗൌരി | 272 |
| ഹരസിമുധാകിമുഹലഹല | (വൈ) | മാഞ്ജി | 138 |
| ഹാമാമക | (പദ) | | 250 |
| ഹാഹന്തവഞ്ചിതാഹം | (വദ) | ധന്യാസി | 230 |
| ഹാഹന്തസന്താപം | (പദ) | നീലാംബരി | 287 |
| ഹേമഭാസുരാംഗനാകം | (പദ) | യദുകുലകാമോദരി | 266 |
| ഹേമോപമേയാംഗി | (പദ) | സാവേരി | 247 |

## B രാഗങ്ങൾക്കു സൂചിപത്രം.

(പൊതുനംബരുകൾ ചേൎത്തിരിക്കുന്നു.)